# ദിവ്യജീവനം

(നാടകം)





ശ്രീ സ്വാമി ശിവാനന്ദ.

# ദിവ്യജീവനം

(നാടകം)

മൂലം:

ശ്രീസ്വാമിശിവാനന്ദ

വിവർത്തനം:

ശ്രീസ്വാമിരാമാനന്ദ

പ്രസിദ്ധീകരണം

യോഗവേദാന്ത ആരണ്യഅക്കാദമി

P. O. ശിവാനന്ദനഗർ—ഋഷികേശം.

1961

വില: ഒരുറുപ്പിക.

MALAYALAM

# DIVYA JEEVANAM

(Drama) *By*

SRI SWAMI SIVANANDA

*Translated by*

SRI SWAMI RAMANANDA.

*Published by*

SRI SWAMI KRISHNANANDA.

through

All World Sivananda Literature Dissemination Committee
(Kerala Branch) Hemambika Nagar, Palghat-2.

First Edition—1961. 500 Copies



*Printed out of*

The Donation of a Devotee

SHRI K. V. ACHYUTHAN NAIR,

Calicut.

Printers

NORMAN PRINTING BUREAU,

CALICUT-1.

**Price Rupee One.**

# ദിവ്യജീവനം

## ( കഥാസാരം )

ധർമ്മകർമ്മങ്ങളുടെ ഫലമായി ഒരു സന്തതിയുണ്ടാകുമെന്നുള്ള ആശയാൽ മോഹിനി, ഹരിദ്വാരത്തിലെ മഹാ കുംഭമേളയുടെ സന്ദർഭത്തിൽ, തന്നെയും ഹരിദ്വാരത്തിലേയ്ക്കു് കൊണ്ടുപോകാനായി ഭർത്താവിനോടപേക്ഷിക്കുന്നു. കുറെ വാദത്തിന് ശേഷം അവർ പോകാനുറച്ചു.

ഹരിദാസി, മനജിതസിംഹൻ എന്ന ഭക്തിപരവും യോഗപരവുമായ മനശ്ശാസ്ത്ര്യോടുകൂടിയ മറ്റൊരു ദമ്പതിയുഗളവും, പുണ്യസ്ഥലദർശനം (തീർത്ഥയാത്ര) സാത്വീക ഗുണങ്ങളെ അധികമാക്കുമെന്നുള്ള വിശ്വാസപൂർവ്വം ഹരിദ്വാരത്തിലേയ്ക്കു് പുറപ്പെടുന്നു.

തീർത്ഥസ്നാനാദി ചടങ്ങുകളിൽ അധികം വിശ്വാസമില്ലാത്ത മായവതിയും സുന്ദരദാസനും ഒഴിവുകാലം ചിലവാക്കാനും തമാശയ്ക്കുമായി പോകുന്നു.

ഒരു സമുദായ-രാഷ്ട്രീയവാദിയും, ഒരു സമുദായസേവകനും, ഒരു കർമ്മയോഗിയും, ഒരു സ്വേച്ഛാചാരിയും അതേ വണ്ടിയിൽ ഹരിദ്വാരത്തിലേയ്ക്കു് പോകുന്നു.

ഹരിദ്വാരത്തിലേയ്ക്കു് പോകുംവഴിയിൽ അവർ തമ്മിൽ തമ്മിൽ പരിചിതരാകുന്നു. യാദൃച്ഛികമായി തീർത്ഥയാത്രയുടെ മഹത്വത്തേയും ദോഷങ്ങളേയും പററി ഒരു വാദപ്രതിവാദം നടക്കുന്നു. ക്രമേണ തർക്കം ഈശ്വരൻ, മതം, നാസ്തികത്വം ഇവകളിലേയ്ക്കു് മാറുന്നു.

ഹരിദ്വാരത്തിൽ അവർ എല്ലാവരും ഒരുമിച്ചു താമസിക്കുന്നു. ഒരിക്കൽ സംസാരിനാഥനും ഭാര്യ മോഹിനിയും യോഗാനന്ദൻ, ജ്ഞാനാനന്ദൻ എന്ന രണ്ടു് ബ്രഹ്മചാരികൾക്കു ഭോജനം നൽകുമ്പോൾ, മററുള്ളവർ മഹാത്മാക്കൾക്കു ഭോജനം നൽകുന്നതിനെ ശക്തിയായി എതിർക്കുകയും സാധുക്കളെ ദുഷിക്കുകയും ചെയ്യുന്നു. ആ

ബ്രഹ്മചാരികൾക്കും സമുദായവാദികൾക്കും നിരീശ്വരവാദികൾക്കും തങ്ങളിൽ സ്വയമേവ ഒരു വാദം നടക്കുന്നു. ഈ വാദം സംസാരിനാഥന്റെയും മോഹിനിയുടെയും വിശ്വാസത്തെ ചഞ്ചലപ്പെടുത്തുന്നു. മററുള്ളവർ പോയശേഷം, അവർ തങ്ങളുടെ ഇതികർത്തവ്യാമൂഢതയെ ബ്രഹ്മചാരികളെ അറിയിക്കുന്നു. സർവ്വസന്ദേഹനിവൃത്തിക്കായിക്കൊണ്ട് അവരെ തങ്ങളുടെ ഗുരുമഹരാജിന്റെ അടുക്കൽ കൊണ്ടുപോകാമെന്ന് ബ്രഹ്മചാരികൾ വാക്കു കൊടുക്കുന്നു. തത്ഫലമായി ആ ദമ്പതികൾ സദ്ഗുരുവിന്റെ പാദാരവിന്ദങ്ങളിൽ ഇരിക്കുകയും ആ സ്വാമിജിയുടെ ഉപദേശങ്ങളാൽ വേണ്ടപോലെ തൃപ്തിയടയുകയും ചെയ്യുന്നു.

ഹരിദ്വാരത്തിൽ ഒരു ആത്മീയസമ്മേളനം നടക്കുന്നു. മഹാമഹോപാദ്ധ്യായ പണ്ഡിററ് ചന്ദ്രശേഖർജീ ഹിന്ദുധർമ്മത്തെപ്പററി ഊർജ്ജസ്വലമായ ഒരു പ്രസംഗം ചെയ്യുമ്പോൾ സുന്ദരദാസൻ, മായവതി, സാപ്പാട്ടുരാമൻ, ദേശരാജൻ മുതലായവർ അവിടെ പോയി പ്രാസംഗികന്റെ മഹിമ കുറയ്ക്കുവാനായി അയാളെ തടയുന്നു. തത്ഫലമായി ഒരു ലഹള ഉണ്ടാകുന്നു. ഈ കൂട്ടക്ക് പരുക്കേല്ക്കുന്നു. ജ്ഞാനാനന്ദനും സേവാരാമനും അവിടെ വരുവാനിടയാകുകയും അവരുടെ ചുമതലയേല്ക്കുകയും ചെയ്യുന്നു. അവരുടെ തെററായ അഭിപ്രായത്തെ പറഞ്ഞു മനസ്സിലാക്കി അവരെ ജ്ഞാനാനന്ദൻ തന്റെ ഗുരുവായ ആ സ്വാമിജിയുടെ സമീപം കൊണ്ടുപോകുന്നു.

എല്ലാ യോഗങ്ങളേയും നല്ലപോലെ യോജിപ്പിച്ച് ചേർത്തും, മനുഷ്യന്റെ മാതൃകാജീവിതത്തെ ഊന്നിയും, മോക്ഷത്തിലേയ്ക്കു നയിക്കുന്ന പ്രബുദ്ധ ഋഷികളുടെ മാർഗ്ഗത്തെപ്പററിയും ഒരു സദ്ഭാഷണം ആ സദ്ഗുരു നല്കുന്നു. അവസാനം സകലരും തൃപ്തരാകുകയും സ്വാമിജി ഒരു കീർത്തനത്തോടുകൂടി ആ ചടങ്ങ് അവസാനിപ്പിക്കുകയും ചെയ്യുന്നു.

*　　*　　*　　*

ആനന്ദത്തിലേയ്ക്കുള്ള കവാടമാണ് ധർമ്മം. ധർമ്മം ശാന്തി പ്രദായിനിയാണ്. ജീവിതത്തിനേക്കാളും സമൃദ്ധിയേക്കാളും മഹത്താണ് ധർമ്മം. നിങ്ങളുടെ മുഖ്യ ആധാരം ധർമ്മമായിരിക്കട്ടെ!

സ്വാമി ശിവാനന്ദ.

# പ്രാർത്ഥന

ഓം

തദ്വിദ്ധി പ്രണിപാതേന പരിപ്രശ്നേന സേവയാ ।
ഉപദേക്ഷ്യന്തിതേജ്ഞാനം ജ്ഞാനിനസ്തത്വദർശിനഃ । ഗീത.

ദീർഘനമസ്കൃതികൊണ്ടും, വീണ്ടും വീണ്ടുമുള്ള ശരിയായ ചോദ്യംമൂലവും, സേവനംമൂലവും മാത്രമേ അതറിയൂ. തത്വദർശികളായ ജ്ഞാനികൾ നിനക്ക് ജ്ഞാനോപദേശം ചെയ്യും.

പരീക്ഷ്യലോകാൻ കർമ്മചിതാൻ ബ്രാഹ്മണോ
നിർവ്വേദമായാന്നാസ്ത്യ കൃതഃ കൃതേന
തദ്വിജ്ഞാനാർത്ഥം സ ഗുരുമേവാഭി ഗച്ഛേത്
സമിത് പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം—

മുണ്ഡകോപനിഷത്.

കർമ്മത്തിനാൽ ലഭ്യമായ ലോകത്തെ നല്ലപോലെ പരീക്ഷിച്ചിട്ട് കർമ്മത്താൽ നിത്യമായ യാതൊന്നും ലഭ്യമല്ലെന്ന് മനനംചെയ്ത് ഒരു ബ്രാഹ്മണൻ (മുമുക്ഷു) സർവ്വകാമങ്ങളിൽനിന്നും മുക്തി നേടട്ടെ. നിത്യജ്ഞാനലബ്ധിക്കായിക്കൊണ്ട് അവൻ സമിത് പാണിയായി ശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ ഗുരുവിനെ സമീപിക്കട്ടെ.

ദയാസാഗരം സർവ്വകല്യാണ ഹേതും
സദാ സച്ചിദാനന്ദരൂപേ രമന്തം
സദാചാരശീലം ഭജേ *f* ഹം. ഭജേ *f* ഹം
ശിവാനന്ദ യോഗീന്ദ്രമാനന്ദമൂർത്തിം

കരുണക്കടലും സകലർക്കും കല്യാണം (മംഗളം) നൽകുന്ന ആളും സദാ സച്ചിദാനന്ദരൂപത്തിൽ രമിക്കുന്ന ആളും സദാചാരശീലനും ആനന്ദമൂർത്തിയും ആയ ശിവാനന്ദ യോഗീന്ദ്രനെ ഞാൻ ഭജിക്കുന്നു, ഞാൻ ഭജിക്കുന്നു.

# നാടകപാത്രങ്ങൾ

സ്ത്രീകൾ:—

✓മോഹിനി—സംസാരിനാഥൻെറ അദ്ധവിദ്യാഭ്യാസമുള്ള അ ദ്ധാംഗിനി, ശാസ്ത്രീയചടങ്ങുകളിൽ നല്ല വിശ്വാസമുള്ള വൾ, ഒരു സന്തതികാംക്ഷിണി.

✓മായാവതി—സുന്ദരദാസൻെറ ഭാര്യ—ഉറച്ച ഭൗതികവാദിനി—പണത്തിൻെറ പൂജാരിണി—ഇന്ദ്രിയസുഖങ്ങൾക്കടിമ.

✓ഹരിദാസി—ഒരു ഭക്ത—മനജിതസിംഹൻെറ ഭാര്യ.

പുരുഷന്മാർ:—

✓സംസാരിനാഥൻ—ചഞ്ചല വിശ്വാസങ്ങളോടുകൂടിയ ഒരു സാധാരണ ലൗകികമനുഷ്യൻ; ഇടത്തരം സമ്പാദ്യവും വി ദ്യാഭ്യാസവുമുള്ള ആൾ, കുടുംബത്തോടു നല്ല ആസക്തിയു ള്ളവൻ.

✓സുന്ദരദാസൻ—ഒരു നാസ്തികൻ.

✓ദേശരാജൻ—ഹിന്ദുസ്ഥാൻ സേവാദളിലെ ഒരു സേവകൻ.

സാപ്പാട്ടുരാമൻ—തിന്നാം, കുടിക്കാം, സുഖമായിരിക്കാം എ ന്ന ചാർവ്വാകമതവിശ്വാസിയായ ഒരു ചെറുപ്പക്കാരൻ.

✓മനജിതസിംഹൻ—ഒരു രാജയോഗാഭ്യാസി.

✓സേവാരാമൻ—മനജിതസിംഹൻെറ ഒരു വകയിലുള്ള സ ഹോദരൻ—ഒരു കമ്മയോഗി.

✓യോഗാനന്ദൻ—ഒരു ഹഠയോഗി } ഒരു സദ്ഗുരുവിൻെറ ശിഷ്യന്മാർ
✓ജ്ഞാനാനന്ദൻ—ഒരു വേദാന്തി }

✓ആത്മാനന്ദൻ—മറെറാരു ശിഷ്യൻ.

✓സ്വാമിജി—ഒരു സദ്ഗുരു—ആത്മസാക്ഷാത്കാരം സിദ്ധിച്ച ഒരു ഋഷി—ബ്രഹ്മശ്രോത്രിയനും ബ്രഹ്മനിഷ്ഠനും.

മഹാമഹോപാദ്ധ്യായ പണ്ഡിത് ചന്ദ്രശേഖരശാസ്ത്രി } ഒരു ഹിന്ദുധമ്മപ്രാസംഗികൻ
അയാളുടെ അനുയായികളും

# ദിവ്യജീവനം

(നാടകം)

## അങ്കം 1.

### രംഗം 1

(പ്രാർത്ഥന)

രാമ ഹരേ സിയ രാമാ രാം
രാമ ഹരേ സിയ രാമാ രാം
രാമ ഹരേ സിയ രാമാ രാം
രാമ ഹരേ സിയ രാമാ രാം

കൃഷ്ണ ഹരേ രാധേ ശ്യാമാ ശ്യാം
കൃഷ്ണ ഹരേ രാധേ ശ്യാമാ ശ്യാം
കൃഷ്ണ ഹരേ രാധേ ശ്യാമാ ശ്യാം
കൃഷ്ണ ഹരേ രാധേ ശ്യാമാ ശ്യാം.

ശ്രീഗോകുലകേ രഹനേ വാലാ
ജയ ജയ ജയ നന്ദലാല
മാഖൻ മിശ്രീ ഖാനേ വാലാ
മോഹൻ മുരളീ ബാൻസീവാല

ഗോകുലവാസീഗോവിന്ദാ, ഗോപീജനപ്രിയഗോപാലാ,
ജയ ജയ ജയ നന്ദകുമാരാ ഗോവിന്ദാ
വെണ്ണയുണ്ണും കണ്ണനുണ്ണി കല്ലുണ്ടപ്രിയനുണ്ണിക്കണ്ണൻ,
ഓടക്കുഴലൂതിയൂതി നൃത്തംചെയ്യും കണ്ണനുണ്ണി.

[രാമഹരേ സിയ രാമാരാം.

### രംഗം 2.

(സംസാരിനാഥന്റെ ഭവനം)

[സംസാരിനാഥൻ തന്റെ മുറിയിൽ ഒരു കസാലയിൽ ഇരിക്കുന്നു. ഭാര്യ മോഹിനി ഇങ്ങനെ സംസാരം ആരംഭിക്കുന്നു.]

**മോഹിനി:**—എന്റെ നാഥാ! ഈ മാസത്തിൽ ഹരിദ്വാരത്തിൽ നടക്കുന്ന കുംഭമേളയ്ക്കു ഒരു വമ്പിച്ച ജനക്കൂട്ടമുണ്ടാകുമെന്നു കേ

ൾക്കുന്നു. ഇതുമാതിരിയുള്ള ശുഭസന്ദർഭങ്ങളിൽ പാവനഗംഗയിൽ ഒന്നു സ്നാനം ചെയ്യുന്നതു് വളരെ ധാർമ്മികമായ ഒരു കർമ്മമാണെന്നു് കഥകളിൽ പണ്ഡിതന്മാർ പലപ്പോഴും പറയുന്നു. നമ്മൾക്കും അവിടെ പോയാൽ കൊള്ളാമെന്നു് ഞാൻ ഇച്ഛിക്കുന്നു.

**സംസാരി:**—ഹരിദ്വാരം ഒരു നല്ല സ്ഥലംതന്നെ, സംശയമില്ല. കുംഭമേള പന്ത്രണ്ടുകൊല്ലത്തിലൊരിക്കൽ നടക്കുന്നതുമാണു്. പക്ഷേ ലക്ഷക്കണക്കിനു് ജനങ്ങൾ അവിടെ കൂടുന്നതാണു. വിഷൂചിക മുതലായ പകർച്ചവ്യാധികൾ ഇക്കാലങ്ങളിൽ ഉണ്ടാവുക സാധാരണയാണു്. ജനങ്ങൾക്കു് വസതിയോ ഭക്ഷണമോ എളുപ്പത്തിൽ കിട്ടുകയില്ല. പോകുന്നതു വളരെ ബുദ്ധിമുട്ടാണു്. തിരക്കു കുറവായുള്ള മററു വല്ല സന്ദർഭത്തിലും നമുക്കു് പോകാം.

**മോഹിനി:**—ഈ സന്ദർഭത്തിൽ ഹരിദ്വാരത്തിൽ അനേകം നല്ല മഹാത്മാക്കൾ വരുമെന്നും അവരുടെ ദർശനം വളരെ ശോഭനമാണെന്നും എന്റെ ഒരു സ്നേഹിതയായ ഹരിദാസി ഇന്നലെ പറയുകയുണ്ടായി. അവളും ഭർത്തൃസമേതം പോകുന്നുണ്ടു്. നമുക്കു് നല്ല കൂട്ടമായി. അതിനുംപുറമേ (ലജ്ജിതയായി) സൽക്കർമ്മങ്ങളാൽ നമുക്കൊരു സന്തതിയുമുണ്ടാകാം.

**സംസാരി:**—മനജിതസിംഹനെ എനിക്കു് നല്ലപോലെ അറിയാം. ഞാൻ അതിനെപ്പററി അയാളോടു ചോദിക്കാം. അയാളും ഭാര്യയോടുകൂടി പോകുകയാണെങ്കിൽ നമുക്കും പോകാം.

(മനജിതസിംഹനും ഹരിദാസിയും പ്രവേശിക്കുന്നു)

**മനജിതസിംഹൻ:**—നമസ്കാരം പ്രിയസ്സാറെ! എന്റെ സഹധർമ്മിണി പറയുന്നു, താങ്കളും ഭാര്യയും ഹരിദ്വാരത്തിലേയ്ക്കു് പോകാൻ ഉദ്ദേശിക്കുന്നു എന്നു്. ഞങ്ങൾക്കും അവിടെ പോകാനാഗ്രഹമുണ്ടു്. നിങ്ങളും ഞങ്ങളോടുകൂടി വരികയാണെങ്കിൽ നല്ല കൂട്ടായി.

**സംസാരി:**—നമസ്കാരം മഹാരാജ്. സ്വാഗതം. ഇപ്പോഴെ ഞങ്ങൾ നിങ്ങളെപ്പററി സംസാരിച്ചുകഴിഞ്ഞുള്ളു. താങ്കളുടെ പത്നിയുമായുണ്ടായ സംസാരത്തെപ്പററി—മോഹിനി പറയുകയായിരുന്നു. (കസേല ഇട്ടുകൊടുക്കുന്നു) ദയവായി രണ്ടുപേരും സുഖമായി, ആസനസ്ഥരാകൂ. എന്നെ സംബന്ധിച്ചിടത്തോളം അതുമാതിരിയുള്ള വമ്പിച്ച തിരക്കിൽ പോകാൻ എനിക്കിഷ്ടമില്ല. മോഹിനി

ക്കതിയായ ആഗ്രഹമുണ്ട്. നിങ്ങളുടെ കൂട്ടം നന്മയെ നൽകും. തന്മൂലം ഞാനും പോകാനുറച്ചു.

ഹരിദാസി:—(മോഹിനിയോടായിട്ട്) അല്ലേ സഹോദരി മേളയ്ക്കു് പോകാനായി പതിയെ പ്രേരിപ്പിച്ചതു് വളരെ നന്നായി. നിങ്ങളുടെകൂട്ടത്തിൽ ഞങ്ങൾക്കും നല്ലപോലെ സമയംപോകും.

മോഹിനി:—താങ്കൾ പോകുന്നതായിട്ട് കേട്ട മാത്രയിൽതന്നെ എനിക്കും താങ്കളുടെകൂടെ പോകാൻ മോഹമുണ്ടായി. അതുകൊണ്ട് അദ്ദേഹത്തോട് ഈ സന്ദർഭത്തെ പ്രയോജനപ്പെടുത്താൻ അപേക്ഷിക്കുകയായിരുന്നു. [തക്കതായ സമയം നിങ്ങളിരുവരും വന്നുചേർന്നു.]

മനജിത:—(സംസാരിനാഥനോട്) ശരി, സ്നേഹിതാ! നമുക്കിപ്പോൾ പിരിയാം. നാളെ സായംകാലം ആറുമണിക്ക് നമുക്ക് തീവണ്ടിയാഫീസിൽ കണ്ടുമുട്ടാം. അപ്പോൾ എന്റെ ഒരു സഹോദരൻകൂടി നമ്മുടെ കൂടെ വരും.

സംസാരി:—താങ്കളുടെ നല്ല കൂട്ടുകൊണ്ട് എനിക്കു ധാരാളം നന്മയുണ്ടാകും. ഈ സന്ദർഭത്തിൽ ഏതെങ്കിലും ചില നല്ല മഹാത്മാക്കളെ നാം കണ്ടുമുട്ടുമെന്ന് എനിക്കുറപ്പുണ്ട്.

—:o:—

## രംഗം 3.

(തീവണ്ടിയിൽ)

[സംസാരിനാഥനും മോഹിനിയും മനജിതസിംഹനും ഹരിദാസിയും തീവണ്ടിയിൽ ഒരു ബെഞ്ചിന്മേലിരിക്കുന്നു. ഹരിദാസിയും മനജിതസിംഹനും സങ്കീർത്തനമാരംഭിക്കുന്നു. മററവരിവരും കൂടെചേരുന്നു.]

ശ്രീകൃഷ്ണഗോവിന്ദഹരേ മുരാരേ
ഹേ നാഥ നാരായണ വാസുദേവാ.

[സുന്ദരദാസനും മായവതിയും (ദമ്പതികൾ) എതിരിലുള്ള ബെഞ്ചിന്മേലിരിക്കുന്നു. കീർത്തനപ്പാർട്ടിയേ അപഹസിക്കുന്നു.]

സുന്ദരദാസൻ:—ഹാ! ഹാ! ഹാ! എന്റീശ്വരാ! ഇത്ര ഉച്ചത്തിൽ ബഹളം കൂട്ടുന്നതുകൊണ്ട് സ്വർഗ്ഗം ഇവരുടെ മാത്രം സ്വന്തമാകുമെന്ന് ഇക്കൂട്ടർ വിചാരിക്കുന്നു. (സംസാരിനാഥന്റെനേരെ

തിരിഞ്ഞ്) ഹേ പ്രിയസാറേ! നിങ്ങളുടെ സഹയാത്രക്കാരെ എന്തിനാണിത്ര അസുഖപ്പെടുത്തുന്നത്? ദയവുചെയ്തു നിങ്ങളുടെ കീർത്തനംമൂലം ഞങ്ങളുടെ ചെവി തുളയ്ക്കാതിരിക്കണം.

സംസാരി:—എൻെറ സ്നേഹിതാ! ഞാൻ വളരെ വ്യസനിക്കുന്നു. ഞങ്ങളുടെ കീർത്തനംകൊണ്ട് നിങ്ങാക്ക് ദീനം പിടിച്ചോ? എന്നാൽ പല രോഗങ്ങളേയും കീർത്തനം ശമനം ചെയ്യുന്നതായിട്ടാണ് ഞാൻ കേട്ടിട്ടുള്ളത്. വിശിഷ്യാ, പുണ്യസ്ഥലങ്ങളിലേയ്ക്കു് തീർത്ഥയാത്ര ചെയ്യുമ്പോൾ ഒരുത്തൻ സദാ ഭഗവന്നാമകീർത്തനം ചെയ്യേണ്ടതാണ്.

മായവതി:—എന്നാൽ സോദരാ! നിങ്ങളീപറയുന്ന നിങ്ങളുടെ ഭഗവാൻ വാസ്തവത്തിൽ ഉണ്ടെന്നു് നല്ല ഉറപ്പുണ്ടോ? വിശ്വാസമുള്ള കൂട്ടരുടെ കയ്യിലുള്ളതിനെയെല്ലാം അപഹരിക്കാനായി പുരോഹിത വർഗ്ഗത്തിൻെറ ബുദ്ധിയിൽനിന്നും സംജാതമായതല്ലേ ഈശ്വരനും മതവും? ഈ വിഡ്ഢിത്വങ്ങളൊന്നും എനിക്ക് വിശ്വസിക്കാനാവില്ല.

ഹരിദാസി:—ഹേ സോദരി! താങ്കളിൽനിന്നും ഈ ദൈവദൂഷണം കേൾക്കുന്നതിൽ എനിക്ക് അതിയായ വേദന തോന്നുന്നു. ഭാരതഭൂമിയിൽ ഹിന്ദുമതത്തിൻെറ ആധാരവും നട്ടെല്ലും വനിതമാരാണ്. നമ്മൾ തന്നെ നാസ്തികത്വത്തിൻെറ ഏജൻറന്മാരായിത്തീന്നാൽ, നിശ്ചയമായും നമ്മുടെ സന്താനങ്ങൾ ഉറച്ച ഭൗതീകവാദികളായി നമ്മുടെ നാട്ടിനെ നാശഗത്തത്തിലേയ്ക്കു നയിക്കുന്നതാണ്.

മായവതി:—വിദ്യാഭ്യാസമില്ലാത്ത അതിവിശ്വാസികളായ പഴയ തലമുറക്കാർ മാത്രമേ പുരോഹിതവർഗ്ഗത്തിൻെറ പാവകളായി രാഷ്ട്രസമ്പത്തിനെ പ്രയോജനമില്ലാത്ത ഭിക്ഷയാൽ പാഴാക്കി കളയുകയുള്ളു. എന്നെപ്പോലുള്ള നല്ലറിവും വിദ്യാഭ്യാസവും നേടിയ നാരീരത്നങ്ങളാരുംതന്നെ ഭൗതീകാനുഭവങ്ങൾക്കു ബാഹ്യമായ യാതൊന്നിനേയും വിശ്വസിക്കുകയില്ല.

മോഹിനി:—പക്ഷേ ചൂരലുകൊണ്ടുള്ള ഒരു നല്ല അടിയുടെ വേദന പറഞ്ഞറിയിക്കാൻ സാദ്ധ്യമല്ലല്ലോ. കൽക്കണ്ടിൻെറ രുചിയോ, മണമോ, സൂചികൊണ്ടുള്ള ഒരു കുത്തോ വെള്ളത്തിൻെറ നിറമോ നിങ്ങൾക്ക് പറഞ്ഞറിയിക്കാൻ കഴിയുമോ? നിങ്ങ

ളുടെ ഭൗതീകാനുഭവങ്ങളേപ്പോലും വർണ്ണിക്കുവാൻ നിങ്ങളശക്തരല്ലേ? മനസ്സിൻേറയും ബുദ്ധിയുടേയും സൂക്ഷ്മപ്രവൎത്തനങ്ങളെ നിങ്ങൾക്കെങ്ങനെ വിവരിക്കാൻ കഴിയും? ഇവയും അനുഭവങ്ങളല്ലേ? പതിയുടെ നേരേയും, പിതാവിൻെറ നേരേയും, പുത്രൻെറ നേരേയും, സഹോദരൻെറ നേരെയും നിങ്ങൾക്ക് തോന്നുന്ന സ്നേഹം അളവിലും രീതിയിലും മാറുന്നു. ഇതു നിങ്ങൾക്ക് വൎണ്ണിക്കാനാകുമോ? ഇല്ല. ഭഗവന്നാമഗാനത്തിലിരുന്നുണ്ടാകുന്ന ദിവ്യാനന്ദത്തെ വർണ്ണിക്കാൻ എത്രയധികം ബുദ്ധിമുട്ടുണ്ടായിരിക്കും?

ദേവരാജൻ:—മഹതികളെ, മഹാന്മാരെ, ഞാനിടയ്ക്കു കയറി പറയുന്നതിന് മാപ്പു നല്കുവിൻ. എന്നാൽ, എൻെറ പൂൎണ്ണവിശ്വാസം നമ്മുടെ ജീവിതത്തിനു ഈശ്വരനും മതവും തീരെ ആവശ്യമില്ലെന്നാണ്. അലസ ജീവിതത്തിൻെറ വെറും മനോരാജ്യമാണിതെല്ലാം. ഇതുപോലെ ഉപയോഗശൂന്യമായ കാൎയ്യങ്ങളിൽ സമയം പാഴാക്കുവാൻ സാധിക്കാത്ത വിധത്തിൽ അത്രജോലിത്തിരക്കുള്ളതാണ് ആധുനിക മനുഷ്യജീവിതം. നാട്ടിലെ മുഖ്യമായ പ്രശ്നങ്ങൾ രാഷ്ട്രീയ സമ്പത്തിനെ പെരുക്കുന്നതും, ജനങ്ങളുടെ ജീവിതത്തോതിനെ ഉയൎത്തുന്നതും, അവൎക്കധികമധികം അവകാശങ്ങളെ സ്ഥിരപ്പെടുത്തുന്നതുമാകുന്നു.

മനജിതസിംഹൻ:—പക്ഷേ നിങ്ങൾ എത്രയധികം ഇതിനെ സ്ഥിരപ്പെടുത്തുന്നുവോ അത്രയധികം നിങ്ങൾ അരിഷ്ടപ്പെടുന്നതായി തോന്നുകയും ചെയ്യും. ദയവായി പറയൂ സ്നേഹിതാ! ഏററവും ചുരുങ്ങിയ പ്രയത്നം മൂലം ഏററവുമധികം സുഖം സമ്പാദിക്കയല്ലേ സകല മാനുഷികയത്നങ്ങളുടേയും മുഖ്യലക്ഷ്യം എന്ന്. എന്നാൽ കഷ്ടം! ഈ പ്രയത്നമെല്ലാം മനുഷ്യസമുദായത്തിനെ അല്പമെങ്കിലുമധികം ആനന്ദിപ്പിക്കുന്നതിൽ പരാജയപ്പെട്ടിട്ടേ ഉള്ളു. അതങ്ങനെയാവാനെ വഴിയുള്ളു. എന്തുകൊണ്ടെന്നാൽ നമ്മുടെ മനസ്സ് ഒരിടത്തും നില്ക്കുകയില്ല. വീണ്ടും വീണ്ടും അധികം ഐന്ദ്രിയ സുഖഭോഗങ്ങൾക്കായി അതു നമ്മളെ പ്രേരിപ്പിക്കും. മൂകമായി ഓടിക്കപ്പെടുന്ന കന്നുകാലികളെപ്പോലെ നാം അതിനാൽ നയിക്കപ്പെടുന്നു. യാതൊരുത്തന് മനസ്സിൻെറ സൂക്ഷ്മപ്രവൎത്തനങ്ങളെ നല്ലപോലെ മനസ്സിലാക്കി ഇന്ദ്രിയ നിയന്ത്രണത്തിനുശേഷം മനോനിയന്ത്രണവും പൂൎണ്ണമായി

നേടുവാൻ സാധിക്കുമോ, അവനു മാത്രമേ ആനന്ദമടയുവാൻ കഴിയൂ.

സാമ്പ്രാട്ടരാമൻ:—അല്ലയോ സുഹൃത്തുക്കളേ! ഇത്രയും സമയം നിഷ്ഫലവാദങ്ങളിൽ പാഴാക്കിക്കളഞ്ഞു. നാകവും നരകവും, ഇഹവും പരവും, മതവും ഭഗവാനും, ധർമ്മവും അധർമ്മവും, ഇവയെല്ലാം നമ്മുടെ ദുർബ്ബല സങ്കല്പങ്ങളുടെ സൃഷ്ടികളാണ്. മരണാനന്തരം ആരുംതന്നെ തന്റെ സുഹൃൽബാന്ധവാദികളോടെന്തു സംഭവിച്ചു എന്നു നോക്കാനായി വരുന്നില്ല. എനിക്കു തോന്നുന്ന ഏക വാസ്തവം ഇതാണ്. ഈ ജീവിതത്തിൽ നമുക്കു ലഭിച്ചിരിക്കുന്ന സന്ദർഭങ്ങളേയും സാമഗ്രികളേയും വേണ്ടപോലെ പ്രയോജനപ്പെടുത്തി തിന്നുക, കുടിക്കുക, സുഖമായിരിക്കുക. എന്തുകൊണ്ടെന്നാൽ ആർക്കറിയാം, നാം നാളെത്തന്നെ മരിച്ചെന്നും വരാം.

ദേശരാജൻ:—അങ്ങനെയല്ല എന്റെ പ്രിയ സാറെ! ഇവിടെ ഞാൻ നിങ്ങളുമായി യോജിക്കുന്നില്ല. ഇതരന്മാർക്ക് നമ്മുടെ മേലുള്ള അവകാശങ്ങളെ അവഗണിക്കത്തക്കവണ്ണം അത്രയ്ക്ക് നാം സ്വാർത്ഥപരന്മാരായിതീരാൻ പാടില്ല. ഒരു മാതൃകാജീവിതം എന്ന് ഞാൻ മനസ്സിലാക്കിയിരിക്കുന്നത് ഇതാണ്. നാം പൂർണ്ണമായി നീതിപരന്മാരും നമ്മുടെ പെരുമാററങ്ങളിൽ ആർജ്ജവമുള്ളവരും ആയി വർത്തിക്കണം. സമുദായത്തിന്റെ സമ്പത്തിനെ അതിന്റെ നന്മക്കായിക്കൊണ്ട് പങ്കുവയ്ക്കണം. പട്ടിണികൊണ്ടു വലയുന്ന പലകോടി ജനങ്ങളെ കാണാതിരിക്കാൻ കഴിയുകയില്ല. നമ്മാലകുന്നതു് ഇന്നു നാം നൽകിയാൽ നാളെ നമുക്കു് വല്ലതും ന്യായമായി പ്രതിക്ഷിക്കാം.

സേവാരാമൻ:—മാന്യ മിത്രമേ! ഞാൻ മാപ്പുചോദിക്കുന്നു. നിങ്ങൾ നൽകുന്ന സ്വല്പത്തിന് പ്രതിഫലമിച്ഛിക്കുകയാണെങ്കിൽ ആ പ്രവൃത്തി പിന്നേയും സ്വാർത്ഥപരമായിത്തന്നെയിരിക്കുന്നതാണ്. വ്യത്യാസം അളവിൽ മാത്രമെ ഉണ്ടാവുകയുള്ളു. നമ്മുടെ സകല കർമ്മങ്ങളേയും ജഗന്നിയന്താവിനർപ്പിച്ച് കർമ്മഫലത്യാഗം ചെയ്യുക എന്നതാണ് ശരിയായ മാർഗ്ഗം.

സുന്ദരദാസൻ:—മഹതികളെ! മഹാന്മാരെ! നമുക്ക് തമ്മിൽ തമ്മിൽ ഭിന്നിക്കുകയെന്നതിൽ യോജിക്കേണ്ടിയിരിക്കുന്നു. തല്ക്കാലം

നമ്മുടെ ഭിന്നതയെല്ലാം മറന്നു് നാം എങ്ങോട്ടാണു് പോകുന്ന തെന്നാലോചിക്കാം.

എല്ലാവരും:—തീർത്ഥയാത്രയ്ക്കു ഹരിദ്വാരത്തിലേയ്ക്കു്.

സുന്ദരദാസൻ:— വളരെ ശരി. നമ്മുടെ അഭിപ്രായങ്ങളെല്ലാം വ്യത്യസ്തമാണെന്നിരുന്നാലും നമ്മളിൽ ഓരോരുത്തർക്കും ഹരിദ്വാരത്തിൽ ഒരു സുഖവസതി ലഭിക്കുവാനിച്ഛയുണ്ടെന്നു് ഞാൻ വിചാരിക്കുന്നു. അതിനൊരു പ്രവർത്തനപദ്ധതി നമുക്കു് തയ്യാറാക്കാം.

ദേശരാജൻ:— ഇതിനെപ്പററി നിങ്ങളാരും ക്ലേശിക്കേണ്ടതില്ല. എല്ലാവരും യോജിക്കുന്നപക്ഷം, ഈ ചുമതല ഞാനേല്ക്കാം.

സേവാരാമൻ:—പ്രിയ തോഴാ! ഞാൻ നിങ്ങളെ സഹായിക്കാം.

സർവ്വരും:— യോജിച്ചു—യോജിച്ചു—ഇവർ രണ്ടുപേരും വേണ്ട ഏർപ്പാടുകൾ ചെയ്യട്ടെ.

— :❋: —

# അങ്കം 2.

## രംഗം 1.

(ഹരിദ്വാർ ക്യാമ്പു്)

[മോഹിനിയും സംസാരിനാഥനും ഒരു മുറിയിൽ ഇരിക്കുന്നു. 'നാരായണ ഹരി' എന്നൊരു ശബ്ദം വാതുക്കൽ കേൾക്കുന്നു. സംസാരിനാഥൻ പുറത്തുപോയി രണ്ടു ബ്രഹ്മചാരികളെ—യോഗാനന്ദനേയും ജ്ഞാനാനന്ദനേയും കൂടെ കൊണ്ടുവരുന്നു. അവർ ഉപവിഷ്ടരായ ശേഷം]

യോഗാനന്ദൻ:—ഹേ പ്രിയ മിത്രമേ! ഈ ശുഭസന്ദർഭത്തിൽ ഇങ്ങോട്ടു് തീർത്ഥയാത്രചെയ്ത താങ്കൾ വളരെ ഭാഗ്യശാലിതന്നെ. തപോവനത്തിലുള്ള ഒരു ആശ്രമത്തിൽ ചേർന്നവരാണു ഞങ്ങൾ. ഞങ്ങളുടെ ഗുരുമഹാരാജൻ പല ശിഷ്യന്മാരുമായി അവിടെ അധിവസിക്കുന്നുണ്ടു്. ആശ്രമത്തിലേയ്ക്കു് കുറെ ഭിക്ഷയ്ക്കുവേണ്ടി വന്നവരാണു് ഞങ്ങൾ. നിങ്ങളെ സദാ സർവ്വേശ്വരനനുഗ്രഹിക്കുമാറാകട്ടെ!

സംസാരി:—ബഹുമാനപ്പെട്ട ബ്രഹ്മചാരികളെ! സ്വാഗതം. നിങ്ങളുടെ ദർശനത്തിൽ ഞാൻ സന്തോഷിക്കുന്നു. ദയവായി ആസ

നസ്ഥരാകുവിൻ.) പാകംചെയ്ത ഭിക്ഷ നിങ്ങൾ സ്വീകരിക്കുമോ? അതോ ഗോതമ്പുമാവും പരിപ്പും മററ പദാർത്ഥങ്ങളും മാത്രമേ വേണ്ടതുള്ളോ? നിങ്ങൾ വളരെ ദൂരം നിന്ന് വന്നതുപോലെ തോന്നുന്നു. ദയവുചെയ്ത് സ്വല്പം വിശ്രമിക്കൂ. ക്ഷണനേരത്തിനുള്ളിൽ ഞാൻ നിങ്ങൾക്ക് പാകംചെയ്ത ഭക്ഷണം നൽകാം. ആശ്രമത്തിലേയ്ക്ക് ഗോതമ്പുമാവ്, പരിപ്പ് മുതലായവയും തന്നയയ്ക്കാം.

മോഹിനി! വേഗമാകട്ടെ. രണ്ടു ബ്രഹ്മചാരികൾ ഭിക്ഷയ്ക്കായി കാത്തിരിക്കുന്നു.

മോഹിനി:—ഞാനുടനെ ഭിക്ഷ കൊണ്ടുവരാം.

സംസാരി:—(ബ്രഹ്മചാരികളോട്) മഹാരാജ്! ഈ മേളക്കാലത്തിൽ ഞങ്ങൾ ആദ്യമായിട്ടാണ് ഹരിദ്വാരത്തിൽ വന്നിരിക്കുന്നത്. ദയവായി ഇതുമാതിരിയുള്ള ശുഭവേളയിൽ ചെയ്യുന്ന യാത്രയിൽ ഞങ്ങളെന്താണ് ചെയ്യേണ്ടത് എന്നു പറഞ്ഞുതരുമോ? സാധാരണയായി ജനങ്ങൾ കാഴ്ചകൾ കാണുന്നു, സദ്യ കഴിക്കുന്നു, വിനോദിക്കുന്നു. ഇതൊന്നും എനിക്ക് തീരെ ഇഷ്ടമില്ല. ദയവുചെയ്ത് ഇവിടെ എൻെറ കർത്തവ്യത്തെപ്പററി ഉപദേശിച്ചാലും.

യോഗാനന്ദൻ:—ഒരു തീർത്ഥയാത്രയ്ക്കുപോകുമ്പോൾ ആവശ്യമുള്ള സാമഗ്രികൾ കൈവശം ഉണ്ടായിരിക്കണം. എല്ലാവരിൽനിന്നും പാത്രങ്ങൾ, വിളക്ക്, കിടക്ക മുതലായതൊന്നും പ്രതീക്ഷിക്കരുത്. ഒരു ജപമാല, ഭഗവത്ഗീത, സ്വാദ്ധ്യായത്തിനുവേണ്ട ചില ഗ്രന്ഥങ്ങൾ, ജപധ്യാനാദികൾക്കൊരു മാൻതോൽ എന്നിവ കൊണ്ടുപോകണം. കിട്ടുന്നതെല്ലാം കിട്ടുമ്പോളെല്ലാം കിട്ടുന്നിടത്തെല്ലാം കഴിക്കരുത്. അനുഷ്ഠാനംചെയ്യൂ. കുറെ ലക്ഷം ജപം ചെയ്തുതീർക്കുവാൻ തീർച്ചയാക്കൂ. ഇതുമാതിരിയുള്ള പുണ്യപ്രദേശങ്ങളിൽ പുണ്യവേളകളിൽ ചെയ്യുന്ന ജപത്തിന് അത്ഭുതകരമായ പ്രഭാവമുണ്ട്. അത് ആത്മീയപുരോഗതിയെ പ്രദാനം ചെയ്യുന്നതാണ്. പാലും പഴവും മാത്രമെ അനുഷ്ഠാനകാലത്തിൽ കഴിയ്ക്കാവൂ. ദിനംതോറും ഒന്നു രണ്ടു മണിക്കൂർ നേരം മഹാത്മാക്കളുമായി സത്സംഗം ചെയ്യൂ. ഗീതയിലെ ചില അദ്ധ്യായം അദ്ധ്യയനം ചെയ്യൂ. നാൾതോറും രണ്ടുമൂന്നു

മണിക്കൂർ മൌനം അനുഷ്ഠിക്കുക. പ്രഭാതത്തിലും പ്രദോഷത്തിലും ദീർഘകാലം ധാരണ, ധ്യാനം, ജപം, പ്രാർത്ഥന എന്നിവയിൽ ചിലവാക്കുക. സായംകാലം സങ്കീർത്തനം ചെയ്യുക. ഇതു മാതിരിയുള്ള തീർത്ഥയാത്രയിൽകൂടി ഒരു പൂർണ്ണമായ കാര്യപരിപാടി ദിവസംതോറും ഉണ്ടായിരിക്കണം. യാതൊരു കാരണത്താലും നിത്യസാധനയെ ഒരു ദിവസംപോലും ഉപേക്ഷിക്കരുത്. യാത്രാസ്ഥലങ്ങളിൽ സാധന അധികമായി ചെയ്യണം. അങ്ങുമിങ്ങും അലയരുത്. ധാരാളം ദാനം ചെയ്യുക. മഹാത്മാക്കൾക്കും ഏഴകൾക്കും രോഗികൾക്കും സേവനംചെയ്യുക. സന്ന്യാസികളേയും മഹാത്മാക്കളേയും ശ്രദ്ധാഭക്തിപൂർവ്വം ഫലപാണിയായി സമീപിക്കുക. ആത്മീയോപദേശങ്ങൾക്കായി പ്രാർത്ഥിക്കുക. അവരുടെ പൂർവ്വാശ്രമവൃത്താന്തങ്ങളിൽ തല്പരനാകരുത്. ഇമ്മാതിരി തീർത്ഥയാത്ര ചെയ്താൽ, സ്വല്പകാലത്തിനകം അത്ഭുതകരമായ ആത്മീയപുരോഗതിയുണ്ടാകും.

സംസാരി:—മഹാരാജ്! ഞങ്ങളുടെ യാത്രയ്ക്കിടയിൽ ചില സഹയാത്രക്കാർ എന്റെ മനസ്സിൽ മതത്തിനേയും ഈശ്വരനേയും കുറിച്ച് ചില സംശയങ്ങളെ ഉല്പാദിപ്പിച്ചിട്ടുണ്ട്. നിങ്ങളുടെ ഗുരുമഹാരാജിനെ കണ്ട് സംശയനിവൃത്തി വരുത്തുവാൻ ഞാനാഗ്രഹിക്കുന്നു. അദ്ദേഹവുമായി എന്നെ പരിചയപ്പെടുത്തുമോ?

ജ്ഞാനാനന്ദൻ:—ഹേ സോദരാ! അതിനെപ്പററി വിഷമിക്കേണ്ടാ. കലികാലമായ ഇക്കാലത്തിൽ ഇതുമാതിരിയുള്ള പ്രതിബന്ധങ്ങളും സംശയങ്ങളും സാധാരണയാണ്. അതിനു കാരണം അജ്ഞാനവും മോഹവുമാണ്. ഈ മാതിരിയുള്ള സന്ദേഹങ്ങളെ നിവൃത്തി ചെയ്യുവാൻ ഒരുത്തന് അതിസൂക്ഷ്മബുദ്ധിയും പവിത്രഹൃദയവും ആവശ്യമാണ്.

സംസാരി:—പക്ഷേ, മഹാരാജ്! ഞാൻ ജ്ഞാനിയുമല്ല; മോഹിതനുമല്ല. എനിക്കു ഏററവും ഉയർന്ന സർവ്വകലാശാലാ വിദ്യാഭ്യാസം സിദ്ധിച്ചിട്ടുണ്ട്. പാശ്ചാത്യതത്വശാസ്ത്രവും പഠിച്ചിട്ടുണ്ട്. ഒരു പ്രശ്നത്തെ അതിന്റെ ഏററവും സൂക്ഷ്മവശങ്ങളിൽ ചിന്തിക്കുവാനും അതിന്റെ കാര്യാകാര്യങ്ങളെപററി തർക്കിക്കുവാനും എനിക്കു കഴിയും.

യോഗാനന്ദൻ:—നിങ്ങൾ അഭ്യസ്തവിദ്യനെന്നതിൽ സന്ദേഹമില്ല. പക്ഷേ ഇതെല്ലാം ലൌകികജ്ഞാനമാണ്. ധർമ്മത്തിന്റെ സൂ

കൎമ്മങ്ങളെ മനസ്സിലാക്കുവാൻ അതു സഹായിക്കുകയില്ല. എന്നാൽ ആദിത്യനന്ധകാരത്തെയെന്നപോലെ ഞങ്ങളുടെ ഗുരു മഹാരാജൻ നിങ്ങളുടെ സകല ശങ്കകളേയും ദൂരീകരിക്കും.

(സുന്ദരദാസൻ പ്രവേശിക്കുന്നു)

സുന്ദരദാസൻ:—അല്ലയോ സഹോദരാ! സംസാരിനാഥാ! നിങ്ങളിവിടെ ക്ഷണിച്ചുവരുത്തിയിരിക്കുന്ന കാഷായ വസ്ത്രധാരികളായ മാന്യരാരാണ്?

സംസാരി:—ഈ ബ്രഹ്മചാരികൾ അങ്ങുള്ള ഒരു സ്വാമിജിയുടെ ആശ്രമത്തിൽ ചേൎന്നവരാണ്. ആശ്രമത്തിലേയ്ക്കു ഭിക്ഷയ്ക്കുവേണ്ടി വന്നവരാണവർ.

സുന്ദര:—പ്രിയ സംസാരിനാഥാ! നിങ്ങളെപ്പോലുള്ള അഭ്യസ്ഥവിദ്യൎക്കുപോലും ഇത്തരക്കാരാലും സമുദായത്തിലെ ഇത്തിൾകണ്ണികളാലും വഞ്ചിക്കപ്പെടുന്നതു് ദയനീയംതന്നെ.

യോഗാ:—ലാലാജി! സന്ന്യാസികളും ബ്രഹ്മചാരികളും സമുദായത്തിലെ മുഖ്യമായ ഒരു ഭാഗം വഹിക്കുന്നവരാണ്. മുഴുവൻ സമയവും ആത്മീയപ്രവൎത്തനം ചെയ്യുന്നവന് മാത്രമേ യഥാൎത്ഥസേവനം സമുദായത്തിനു നൽകാൻ സാധിക്കു. അഖിലലോകക്ഷേമത്തിനായിക്കൊണ്ട് അവർ തങ്ങളുടെ അനുഗ്രഹങ്ങളേയും സദ്‌വിചാരങ്ങളേയും നൽകുമ്പോൾ അവരുടെ ന്യായമായ ആവശ്യങ്ങളെ നിറവേററി അവൎക്കു സേവനംചെയ്യേണ്ടതു ഗൃഹസ്ഥന്മാരുടെ ധൎമ്മമാണ്.

സുന്ദര:—ഈയിടെ കാലം വളരെ മോശമാണ്. നിങ്ങളെപ്പോലുള്ള ജനങ്ങളെ പോററാൻ ലൌകികജനങ്ങൾക്ക് ധനമോ സമയമോ വളരെ വിരളമാണ്. അഹോവൃത്തിക്കും ജീവിതത്തിലെ ഏററവും സാധാരണമായ സുഖസമ്പാദനത്തിനും വേണ്ടി അവൎക്കു അത്യധികം ധനവും സമയവും വ്യയംചെയ്യേണ്ടിയിരിക്കുന്നു.

യോഗാ:—ലൗകിക സുഖഭോഗങ്ങൾ മിന്നൽപോലെ ക്ഷണികമാണ്. മനുഷ്യജീവിതം ജലത്തിലെ പോളപോലെ ക്ഷണികമാണ്. യൗവനവീൎയ്യമോ സ്വല്പകാലത്തേയ്ക്കുമാത്രം. ജഗത്തിൽ കാണുന്ന ഇവയെല്ലാംതന്നെ മായമാണ്. സകല ലൗകിക സാധനങ്ങളും ദുഃഖജനകം മാത്രമാണ്. ഈ ലോകത്തിൽ ഒരു തരിമ്പുപോലും ആനന്ദമില്ല. നിങ്ങൾ പരിഗ്രഹിക്കാനി

ച്ചിക്കുന്ന ധനം നശ്വരമാണ്. ധനാശയും ദാരാശയും നിങ്ങളെ ബാധിക്കുകയാണ് ചെയ്യുന്നത്. ഒരു നിമിഷത്തിൽ മധുരവും സുഖദവുമായ ഒരു സാധനം മററൊരു നിമിഷത്തിൽ അതിന്റെ വിപരീതമായ തോന്നലാണുണ്ടാക്കുന്നത്. ഇതാക്കാണ് ഈ ലോകത്തിൽ അനുഭവപ്പെടാത്തത്? ആയതുകൊണ്ട് ബുദ്ധിമാനായ ഒരുത്തൻ ചെയ്യേണ്ടത് തന്റെ മനസ്സിനെ പരമാത്മാവിലേകാഗ്രപ്പെടുത്തി നിത്യാനന്ദപ്രദവും പരമശാന്തിദായകവുമായ പരമധാമത്തെ പ്രാപിക്കുകയാണ്.

സുന്ദര:— പക്ഷെ നിങ്ങളെപ്പോലുള്ള കൂട്ടരെല്ലാം സാമുദായികസമ്പത്തിനെ സ്വല്പംകൂടി വദ്ധിപ്പിക്കുന്നില്ല. ഒരലസജീവിതം നയിക്കുകമാത്രം ചെയ്യുന്നു.

ജ്ഞാനാ:— ലോകത്തിലെ ആത്മീയസമ്പത്തിനെ ഞങ്ങൾ പ്രവൃദ്ധമാക്കുന്നു. ഒരു ജ്ഞാനി നിഷ്ക്രിയനായി തോന്നിയേക്കാം. എന്നാലും നിഷ്ക്രിയാവസ്ഥയിൽകൂടി അദ്ദേഹം ഏററവും കമ്മം ചെയ്യുന്നവനാണ്. തന്റെ ധ്യാനത്തിൽ അദ്ദേഹം ശാന്തിയുടേയും സമൃദ്ധിയുടേയും പ്രവാഹത്തെ ലോകത്തിലേയ്ക്കൊഴുക്കുന്നു. എന്റെ പ്രിയ സഹോദര! താങ്കൾ യഥാത്ഥമഹാത്മാക്കളെ കണ്ടുമുട്ടീട്ടില്ലെന്നു തോന്നുന്നു. അവരെ അളക്കുന്നതും അധികം വിഷമമാണ്.

യോഗാ:— ഞങ്ങളുടെ ഗുരു മഹാരാജന്റെ ദശനം ഒരിക്കൽമാത്രം ലഭിക്കുന്നതായാൽ കൂടിയും നിങ്ങൾ അത്യന്തം സംതൃപ്തിയടയുന്നതാണ്.

സുന്ദര:— ആയിരിക്കാം, നിങ്ങളുടെ ഗുരു ഒരു മഹായോഗിയായിരിക്കാം. പക്ഷേ നിങ്ങളോ? നിങ്ങളുടെ ഗുരുവിന്റെ പേരിൽ വെറും വ്യാപാരികൾ! ഇതുവരേയും നിങ്ങൾ എന്തെങ്കിലും സിദ്ധി നേടിയിട്ടുണ്ടോ?

യോഗാ:— ഞാനൊരു ഹഠയോഗാഭ്യാസിയാണ്. ആസനം, പ്രാണായാമം, ബന്ധം, മുദ്ര, ഇവയെല്ലാം എനിക്കു ചെയ്യാൻ കഴിയും. ധാരണധ്യാനാദികളിൽ എനിക്കു പൂണ്ണവിജയമുണ്ട്. ഓരോന്നായി ഞാൻ ചക്രഭേദനത്തിന് ശ്രമിക്കുകയാണ്. എനിക്ക് ബാഹ്യാഭ്യന്തരശുദ്ധിയുണ്ട്. പോയ പത്തുവഷകാലമായി ഞാൻ ബ്രഹ്മചയ്യമനുഷ്ഠിക്കുകയാണ്.

ജ്ഞാനാ:—വേദങ്ങൾ, ശിക്ഷ, കല്പം, വ്യാകരണം, നിരുക്തം, ജ്യോതിഷം, ഉപനിഷത്തുക്കൾ, ബ്രഹ്മസൂത്രങ്ങൾ എന്നിവയും മററുള്ള എല്ലാ വേദാന്തസാഹിത്യങ്ങളും ഞാൻ പഠിച്ചിട്ടുണ്ട്. വേദാന്തതത്വശാസ്ത്രത്തിൻെറ മേന്മയെപ്പററി എനിക്ക ആരേയും തൃപ്തിപ്പെടുത്തുവാൻ കഴിയും.

സുന്ദര:—ഇതെല്ലാം വളരെ നല്ലതുതന്നെ. സ്വപ്നത്തിലോ ജാഗ്രത്തിലോ എപ്പോഴെങ്കിലും നിങ്ങൾക്ക ഈശ്വരദർശനം ലഭിച്ചിട്ടുണ്ടോ? എൻെറ സ്നേഹിതൻെറ സഹധർമ്മിണി ഒരു വലിയ ഭക്തയാണ്. അവക്ക പലപ്പോഴും ഭഗവദ്ദർശനം സിദ്ധിച്ചിട്ടുണ്ട്. നിങ്ങളുമായി തക്കിക്കുന്നതു് സമയം പാഴാക്കുകയാണെന്ന് തോന്നുന്നു.

(സുന്ദരദാസൻ പോകുന്നു)

സംസാരി:—പ്രിയ സാറന്മാരേ! എനിക്ക് മാപ്പുതരണം. എൻെറ സ്നേഹിതൻ നിങ്ങളുടെ മനസ്സിൽ കുറെ കലക്കമുണ്ടാക്കിയതിൽ ഞാനതിരററ വ്യസനിക്കുന്നു. ലോകത്തിൽ ഓരോരുത്തൻേറയും സ്വഭാവം ഭിന്നമാണ്. ഓരോരുത്തനും ഇഷ്ടംപോലുള്ള അഭിപ്രായങ്ങൾ പറയുവാനുള്ള സ്വാതന്ത്ര്യവുമുണ്ട്. പക്ഷെ ഇക്കാലത്തു് ഈ മാതിരിയുള്ള അഭിപ്രായങ്ങൾ അധികരിക്കുന്നു. ഈ തക്കങ്ങളുടെ മുമ്പിൽ വിശ്വാസികളുടേയും ധർമ്മതല്പരരുടേയും വിശ്വാസവും ചഞ്ചലമാകുന്നു. എനിക്കിതു കാണുമ്പോൾ വേദന തോന്നുന്നു.

മോഹിനി:—ജനങ്ങൾ മററുള്ളവരുടെ സ്വകാര്യവിഷയങ്ങളിൽ എന്തിനാണ് തലയിടുന്നതെന്ന് എനിക്ക് മനസ്സിലാകുന്നില്ല. ദാനാദികൾ ചെയ്യാൻ അവക്ക് ധനമില്ലെങ്കിൽ മററുള്ളവർ ചെയ്യുന്നതിൽനിന്നും നിരുത്സാഹപ്പെടുത്താൻ എന്തു കാര്യമാണുള്ളതു്? (ജ്ഞാനാനന്ദനോടായിട്ട്) മഹാരാജ്! ദയവുചെയ്ത്. അങ്ങ് ഞങ്ങളിരുവരേയും അങ്ങയുടെ പൂജ്യഗുരുവായ സ്വാമിജിയുടെ അടുക്കൽ കൊണ്ടുപോയി ഞങ്ങളുടെ ശങ്കകളെല്ലാമകററി മതപരവും ധർമ്മപരവുമായ കർമ്മങ്ങളുടെ ശരിയായ നിലയെപ്പററി ഞങ്ങളുടെ മനസ്സിൽ ഉള്ള വിശ്വാസത്തെ ദൃഢീഭവിപ്പിക്കുവാനപേക്ഷിക്കുമോ?

സംസാരി:—നരജന്മത്തിന്റെ ലക്ഷ്യം വാസ്തവത്തിൽ എന്താണെന്നറിയാൻ എനിക്കതിയായ ഇച്ഛയുണ്ട്. ജീവിതം വെറും തീററിക്കും നിദ്രക്കും വേണ്ടിയാണോ; അതോ അവയേക്കാൾ പരിയായ വല്ലതിനും വേണ്ടിയാണോ? സ്വാമിജി ഇക്കാര്യത്തിൽ എനിക്കു വേണ്ട ഉപദേശം നൽകുമെന്നു ഞാൻ വിശ്വസിക്കുന്നു.

ജ്ഞാനാ:—തീർച്ചയായിട്ടും. അതിൽ യാതൊരു സംശയവുമില്ല. അദ്ദേഹത്തിന്റെ ഉപദേശങ്ങളെ സ്വല്പനേരത്തേക്കു ശ്രവിക്കുക മാത്രം ചെയ്യൂ. നിങ്ങൾക്കതിയായ നന്മ ഉണ്ടാകും. നിങ്ങൾക്കു സമ്മതമാണെങ്കിൽ, ഇന്നുച്ചയ്ക്കുതന്നെ നിങ്ങളെ അദ്ദേഹത്തിന്റെ അടുക്കലേക്കു നയിക്കുവാൻ എനിക്കു സന്തോഷമാണ്.

സംസാരി:—ഞാൻ അങ്ങേക്കു അനാവശ്യമായ ബുദ്ധിമുട്ടുണ്ടാക്കുകയില്ലെന്നു വിചാരിക്കുന്നു. നിശ്ചയമായും ഉച്ചയ്ക്കു വന്നാലും. ഞങ്ങൾ രണ്ടാളും സ്വാമിജിയുടെ ആശ്രമത്തിലേക്കു കൂടെ പോരാം.

ജ്ഞാനാ:—എനിക്കു തീരെ വിഷമമില്ല. വളരെ ശരി. ഇപ്പോൾ ഞാൻ യാത്ര പറയട്ടെ. ഓം നമോ നാരായണായ!

—:o:—

## രംഗം 2.

[വ്യാസാശ്രമത്തിനെതിരിലുള്ള സ്വാമിജിയുടെ ആശ്രമം— സ്വാമിജി ഒരു മാൻതോലിലുപവിഷ്ടനായിരിക്കുന്നു. ആത്മാനന്ദനെന്ന ശിഷ്യൻ ഗുരുവിന്റെ വാണിയിൽ ശ്രദ്ധിക്കുന്നു.]

സ്വാമിജി:—പ്രിയ ആത്മാനന്ദ! യോഗാനന്ദനേയും ജ്ഞാനാനന്ദനേയും ഹരിദ്വാരത്തിൽ കുംഭമേളയ്ക്കു ഭിക്ഷയ്ക്കായിക്കൊണ്ടു ഞാൻ അയച്ചിരുന്നു. എന്റെ ഉദ്ദേശം ദിവ്യജീവന സുവിശേഷങ്ങൾക്കു തക്ക അർഹതയുള്ള പാത്രങ്ങളായ ഗൃഹസ്ഥികളെ കണ്ടുപിടിക്കാനായിരുന്നു. അനന്ത സംസാര സാഗരത്തിൽ നിന്നും കയറി പരമശാന്തിയും നിത്യാനന്ദവുമായ മറുകരയെ പ്രാപിക്കാൻ ലൗകീയ ജനങ്ങളെ സഹായിക്കുകയെന്ന സദുദ്ദേശത്തോടുകൂടി അവർക്ക് ആത്മജ്ഞാനം പ്രദാനം ചെയ്യേണ്ടതു യഥാർത്ഥ സന്യാസിമാരുടെ കർത്തവ്യമാണ്. ഇന്ന് അർഹതയുള്ള മുമുക്ഷു

ക്കളായി അവക്ക് സമ്പക്കമുണ്ടാകുമെന്നു എനിക്ക് നിശ്ചയമുണ്ട്.

ആത്മാനന്ദൻ:—ശരി തന്നെ, സ്വാമിജീ! ഇക്കാലത്ത് ശുഭസംസ്കാരസമ്പന്നന്മാരായ സജ്ജനങ്ങളെ കണ്ടു പിടിക്കുവാൻ വളരെ വിഷമമാണ്. ജ്ഞാനദാഹത്തേക്കാളും ഭോഗദാഹത്തിനായിട്ടാണ് ജനങ്ങൾ ഈ മാതിരിയുള്ള വലിയ മേളകൾക്ക് വരുന്നത്. അർഹതയുള്ള സത്യാന്വേഷികളെ അന്വേഷിച്ച് കണ്ടുപിടിക്കുന്നതിനു മുമ്പേ യോഗാനന്ദനും ജ്ഞാനാനന്ദനും ഭഗീരഥപ്രയത്നം തന്നെ ചെയ്യേണ്ടിവരും.

സ്വാമിജീ:—നീ പറഞ്ഞത് ശരിതന്നെ. പക്ഷെ കോടാനുകോടി ജനങ്ങളുടെ കൂട്ടത്തിൽ ആത്മജ്ഞാനം സ്വീകരിക്കാൻ യോഗ്യരായ ചില മുമുക്ഷുക്കളെങ്കിലും ഉണ്ടാകാതിരിക്കാൻ തരമില്ല.

ആത്മാനന്ദൻ:— സ്വാമിജീ! ഉത്തമാധികാരിയുടെ ലക്ഷണങ്ങൾ എന്തെല്ലാമാണ്?

സ്വാമിജീ:— യാതൊരുവന് തന്റെ മാതാപിതാക്കന്മാരോട് ഭക്തിയുണ്ടോ, പ്രശാന്തമായ ഒരു മനസ്സുണ്ടോ, ഇന്ദ്രിയങ്ങളെയെല്ലാം നിയന്ത്രിക്കുവാൻ കഴിയുന്നോ, ഏകാഗ്രചിത്തമുണ്ടോ, സാധനചതുഷ്ടയം ഉണ്ടോ, സാത്വിക ഗുണങ്ങളുണ്ടോ, യാതൊരുത്തൻ നിരന്തരമായ നിസ്വാർത്ഥ സേവനത്താൽ ചിത്തശുദ്ധി വരുത്തിയോ, ഉപാസനയാൽ അഥവാ പൂജനം, കീർത്തനം, ജപം, എന്നിവയാൽ മനോവിക്ഷേപങ്ങളകററിയോ, മുഖ്യമായി യാതൊരുവൻ ഗുരുവിന്റെ ചരണകമലങ്ങളിലിരിക്കുന്നുവോ, യാതൊരുത്തന്റെ ബുദ്ധി പ്രകാശമേറിയതാണോ, യാതൊരുത്തൻ ശാസ്ത്രജ്ഞാനത്തിന്റെ മറുകര കണ്ടുവോ, അവനു മാത്രമേ സത്യത്തെ അഥവാ നിത്യമായ ഏകത്വത്തെ ഗ്രഹിക്കുവാൻ സാധിക്കു

(യോഗാനന്ദനും ജ്ഞാനാനന്ദനും പ്രവേശിച്ചു നമസ്കരിക്കുന്നു)

യോഗാ:— ഓം നമോ നാരായണായ, സ്വാമിജീ മഹാരാജ്! ഞങ്ങൾ ഒരു നല്ല ഗൃഹസ്ഥയുഗളത്തെ കൂടെ കൊണ്ടു വന്നിട്ടുണ്ട്. അവക്കു നല്ല സംസ്കാരങ്ങളുണ്ട്. പക്ഷേ, അവരുടെ ബുദ്ധി നിരീശ്വരവാദികളുടേയും, സമുദായ വാദികളുടേയും, ഭൗതിക വാദികളുടേയും, മററു മതവിരോധികളായ ജനങ്ങളുടേയും വിരുദ്ധമായ

അഭിപ്രായങ്ങരം മൂലം കലങ്ങിമറിഞ്ഞിരിക്കുകയാണ്. അവർ തങ്ങളുടെ സന്ദേഹ നിവൃത്തിക്കായി വന്നിരിക്കുകയാണ്.

സ്വാമിജി:—എന്റെ കുട്ടികളെ! വളരെ നന്നായി. അങ്ങനെയുള്ളവരാണ് വാസ്തവത്തിൽ എന്റെ ശ്രദ്ധയെ അർഹിക്കുന്നത്. തീർച്ചയായും ഞാനവരെ നല്ലതുപോലെ സേവിക്കാം. എന്തുകൊണ്ടെന്നാൽ ഞാൻ ജീവിക്കുന്നതു തന്നെ സർവ്വരേയും സേവിച്ച് സന്തോഷപ്പെടുത്താനാണ്. ശരി, അവരെ അകത്തേയ്ക്ക് കൂട്ടിക്കൊണ്ടു വരൂ.

[യോഗാനന്ദൻ പുറത്തുപോയി കൂടെ സംസാരിനാഥനേയും അയാളുടെ ഭാര്യയായ മോഹിനിയേയും കൊണ്ടുവരുന്നു. സംസാരിനാഥനും മോഹിനിയും സ്വാമിജിയ്ക്കു മുമ്പിൽ നമസ്കരിച്ച് അദ്ദേഹത്തിന്റെ ആശീർവാദം ഏല്ക്കുന്നു. സൗഖ്യമായി എല്ലാവരും ഇരുന്നശേഷം സ്വാമിജി സംസാരം തുടങ്ങുന്നു.]

സ്വാമിജി:—കുട്ടികളെ! നിങ്ങരംക്ക സ്വാഗതം! യോഗാനന്ദൻ നിങ്ങളെപ്പററിയെല്ലാം പറഞ്ഞു കഴിഞ്ഞു. നിങ്ങരം ഇവിടെ വന്നതു വളരെ നന്നായി. ഇനി നിങ്ങരംക്ക യാതൊരു ചിന്തയും വേണ്ടാ. ഞാൻ നിങ്ങളെ നല്ലപോലെ സേവിപ്പാൻ തയ്യാറാണ്. നിർഭയരായി നിങ്ങളുടെ ശങ്കകളെ വെളിപ്പെടുത്തിയാലും.

സംസാരി:—സ്വാമിജി! മാനവന് ഇജ്ജന്മമായിട്ടു മാത്രമേ സംബന്ധമുള്ളോ, അതോ ഒരു മുൻജന്മവും പിൻജന്മവുമായി അവന് ബന്ധമുണ്ടോ? അങ്ങനെ പല ജന്മങ്ങളുമുണ്ടെങ്കിൽ, നാം എന്തുകൊണ്ട് അവയെ അറിയുന്നില്ല?

സ്വാമിജി:—നരന്റെ ആത്മാവ് നിത്യമാണ്, അനന്തമായി സംസാരചക്രത്തിൽ ചുററിക്കൊണ്ടിരിക്കുകയാണ്. അത് അനേക ജന്മങ്ങളുടെ ഒരു ശ്രേണിയാണ്. ബാല്യം, കൗമാരം, യൗവനം, വാർദ്ധക്യം എന്നിവ ഏതു മാതിരി ജീവിതത്തിന്റെ വിവിധ ദശകരം അഥവാ മാററങ്ങരം ആകുന്നുവോ, അതേമാതിരി, ജനനവും മരണവും ജീവിതത്തിന്റെ വെറും മാററങ്ങരം മാത്രമാണ്. ഇവിടെ ഒരേ ഒരു വ്യത്യാസം എന്തെന്നാൽ ആദ്യത്തെ നാലും ഭൗതിക മാററങ്ങളും തന്നിമിത്തം ഇന്ദ്രിയഗോചരങ്ങളുമായിരിക്കേ, ഒടുവിലത്തെ രണ്ടും സൂക്ഷ്മങ്ങളും തന്മൂലം ഇന്ദ്രിയങ്ങരംക്ക് അഗോചരങ്ങളും ആണെന്നുള്ളതും, ശുദ്ധവും സൂക്ഷ്മവും, ഏകാഗ്ര

വുമായ മനസ്സോടുകൂടിയ ഒരു യോഗിയ്ക്കു് സംസ്കാരങ്ങളിന്മേൽ അഥവാ ചിത്തത്തിന്മേലുള്ള സംയമാഭ്യാസത്താൽ തന്റേയും മറ്റുള്ളവരുടെയും പൂർവ്വജന്മങ്ങളറിവാൻകഴിയും ഒരു സാധാരണ മർത്ത്യന് തന്റെ പൂർവ്വജന്മങ്ങളറിവാൻ സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ അവന്റെ മനസ്സ് സദാ വിക്ഷേപമുള്ളതും, അശുദ്ധവും, സ്ഥൂലവും ആണ്. [സംയമം, അഥവാ ഒരേ സമയത്തുള്ള ധാരണാദ്ധ്യാനസമാധികൾ ആകുന്ന യോഗാഭ്യാസം അവനറിഞ്ഞുകൂടാ.] ജീവിതം ഇമ്മാതിരി അഖണ്ഡമായി തുടർന്നുകൊണ്ടിരിക്കുന്ന ഒന്നാണ്. ഭാവിജന്മം ശുഭാശുഭങ്ങളായ പൂർവ്വകർമ്മങ്ങളുടെ ഫലങ്ങളാൽ നിയന്ത്രിതമാണ്.

സംസാരി:—എനിക്കിതു മനസ്സിലായി. കർമ്മാനുസരണം മനുഷ്യാത്മാവിന് എണ്ണമററ ശരീരം ധരിക്കേണ്ടിയിരിക്കുന്നു. നമ്മുടെ ഈ ഭൂമിക്കുപുറമേ മററു ലോകങ്ങളുമുണ്ടെന്ന് നമുക്കെങ്ങനെ പറയാൻ സാധിക്കും? പുരാണങ്ങളിൽ പിതൃലോകം, ഗന്ധർവ്വലോകം, സ്വർഗ്ഗലോകം മുതലായ പല ലോകങ്ങളേയും വർണ്ണിക്കുന്നുണ്ടല്ലോ?

സ്വാമിജി:—മുകളിൽ ഏഴും കീഴെ ഏഴും ആയി പതിനാലുലോകങ്ങൾ ഈ ഭൂതലോകത്തോടു ഘടിപ്പിച്ചതാണ് ഈ വിശ്വം. ഇവിടെ ഇരുന്നുംകൊണ്ട് യൂറോപ്പിലും അമേരിക്കയിലുമുള്ള ദൂരദേശങ്ങളെ നമുക്ക് കാണ്മാൻ കഴിയുകയില്ല. കാണണമെങ്കിൽ കപ്പലിലോ ആകാശവിമാനത്തിലോ കയറി നമുക്കവിടെ പോകേണ്ടിയിരിക്കുന്നു. അതുപോലെ ഈ ഭൗതികശരീരംകൊണ്ട് ഇതരലോകങ്ങളിൽ പോകാൻ നമുക്കാവുകയില്ല. എന്നാൽ ലിംഗശരീരംകൊണ്ടു മാത്രം പ്രാപ്യമാണവ. ധർമ്മാത്മാക്കൾ ഉപരിലോകങ്ങൾക്കും ദുരാത്മാക്കൾ നീചലോകങ്ങൾക്കും പോകുന്നു. മനുഷ്യന്റെ ബുദ്ധി പരിമിതവും ദുർബ്ബലവുമാണ്. അതുകൊണ്ട് ജനങ്ങൾ വളരെ വേഗത്തിൽ തീരുമാനത്തിലേയ്ക്കെടുത്തുചാടി, ബുദ്ധിയ്ക്കോ ഇന്ദ്രിയങ്ങൾക്കോ എത്താത്ത സകലതും ഇല്ലെന്ന് വാദിക്കുന്നു.

സംസാരി:—ഈശ്വരൻ ഉണ്ടെന്നുള്ളതിൽ എനിക്ക് സന്ദേഹമേയില്ല. പക്ഷേ, മനുഷ്യനും ഈശ്വരനുമായുള്ള സംബന്ധം എനിക്കു നല്ലതുപോലെ വ്യക്തമാകുന്നില്ല. ഭഗവൽ സ്മരണയ്ക്കും ഭഗവദാരാധനയ്ക്കും ഉള്ള ആവശ്യമെന്താണ്?

സ്വാമിജി:—തീയിനും അതിന്റെ പൊരിയ്ക്കും, സൂര്യനും അതിന്റെ രശ്മികൾക്കും, മുഖത്തിനും കണ്ണാടിയിലുള്ള അതിന്റെ പ്രതിബിംബത്തിനും ഉള്ള സംബന്ധംതന്നേയാണ് ഈശ്വരനും ജീവനുമുള്ളത്. ഘടാകാശത്തിനും മഹാകാശത്തിനും എന്നപോലെ ജീവാത്മാവിനും പരമാത്മാവിനും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. ആവരണം അഥവാ അവിദ്യ ജീവനെ മൂടുന്നു. തന്നിമിത്തം തന്റെ യഥാർത്ഥ സ്വഭാവത്തെ അവൻ മറന്ന് തെററായ നാമരൂപങ്ങളെ അവലംബിച്ച് അസത്യമായ ലൗകികബന്ധുക്കളിലും സ്വത്തുക്കളിലും ആസക്തനായി, അഹങ്കാരത്താൽ സൽകർമ്മദുഷ്കർമ്മഫലങ്ങളിൽ കുടുങ്ങുന്നു. തന്റെ സ്വന്തം രൂപത്തെ സാക്ഷാത്കരിക്കാൻ, പരമാത്മാവുമായുള്ള തന്റെ ഐക്യത്തിൽ സ്ഥിരപ്രതിഷ്ഠനേടാൻ, ഉപാസന അഥവാ ഈശ്വരാരാധന അവശ്യം ആവശ്യമാണ്. അതു് ഹൃദയത്തെ സ്ഫടികംപോലെ പവിത്രമാക്കുന്നു. തദവസരത്തിൽ മാത്രമേ, ദിവ്യജ്ഞാനോദയം വരികയുള്ളു.

സംസാരി:—മതം അനാവശ്യമായ ഒരനുബന്ധമാണെന്നും ഒരാദർശജീവിതം നയിക്കാൻ, നാം സദാചാരപരരായി വാണ് നമ്മുടെ സ്വത്തുക്കളെ മററുള്ളവരുമായി പങ്കുവെച്ചെടുത്താൽ മാത്രം മതിയെന്നും സമുദായവാദികളും, ഭൗതികവാദികളും, നിരീശ്വരവാദികളും പറയുന്നു. അതെത്രത്തോളം ശരിയാണ്?

സ്വാമിജി:—അല്ല, അതുശരിയല്ല. ഭൗതികജീവിതത്തെ മാത്രമേ അവർ കണക്കാക്കിയിട്ടുള്ളു. ഈ ജീവിതത്തിനു ശേഷമുള്ളതിനെ അവരവഗണിക്കുകയും ചെയ്തിരിക്കുന്നു. ജീവാത്മാവിനും പരമാത്മാവിനും തമ്മിലുള്ള ബന്ധത്തെ അവർ ഗ്രഹിച്ചിട്ടില്ല. ഭഗവാനെ അറിയാനും ഭഗവൽഭക്തിയുണ്ടാക്കാനും വേണ്ട ശാസ്ത്രമാണ് മതം. മനുഷ്യജീവിതത്തിന്റെ ഏററവും ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു ഭാഗമാണതു്. ഇപ്പോഴം നിങ്ങൾക്ക് നല്ല തൃപ്തിയായെന്നു വിചാരിക്കുന്നു.

സംസാരി:—ഉവ്വ്, സ്വാമിജീ! എനിക്കിനി ചോദിക്കാൻ ബാക്കിയൊന്നുമില്ല.

സ്വാമിജി:—എന്റെ പ്രിയ കുട്ടികളെ! ആത്മീയ സാധനയുടെ ആരംഭഘട്ടത്തിൽ ഇതു മാതിരിയുള്ള ശങ്കകളുദിക്കുക വളരെ സാ

ധാരണമാണ്. നിങ്ങൾക്ക് വളരെ നല്ല സംസ്കാരങ്ങളുണ്ട്. കുറച്ച് പ്രായോഗികമായ സാധന ചെയ്യണം. എന്റെ ആത്മീകോപദേശങ്ങൾ ഇതാ. (സ്വാമിജി ഉപദേശങ്ങളടങ്ങിയ ഒരു ലഘുലേഖനം നൽകുന്നു.) ഇവയെ അനുസരിക്കുവാൻ ഒരു ദൃഢനിശ്ചയം ചെയ്യു. ദൈവത്തിലും വേദങ്ങളിലും വിശ്വാസമില്ലാത്തവരുമായി അധികം ഇടപെടരുത്. അങ്ങനെ ചെയ്താൽ മനസ്സിന് കളങ്കം തട്ടും. സത്യവും അഹിംസയും ബ്രഹ്മചര്യവും അനുഷ്ഠിക്കുക. മധുരമായും സ്വല്പമായും സംസാരിക്കുക. ചില മണിക്കൂർ നേരത്തേക്ക് മൗനം അനുഷ്ഠിക്കുക. ഗീതയും രാമായണവും ഭാഗവതവും അദ്ധ്യയനം ചെയ്യു. ഭാരതവർഷത്തിലെ പണ്ടത്തെ ഋഷികളും തത്ത്വദർശികളും തത്വത്തിന്റെ അടിസ്ഥാനസത്യങ്ങളെ ഗ്രഹിക്കുവാൻ പ്രയത്നിച്ചു. മനുജന്റേയും ജഗത്തിന്റേയും പ്രഭവം, പ്രളയം, സ്വഭാവം എന്നിവയുടെ പ്രശ്നത്തെ പരിഹരിക്കാൻ പരിശ്രമിച്ചു. അവർ അറിവിന്റേയും അസ്തിത്വത്തിന്റേയും അർത്ഥത്തേയും വിലയേയും ഗ്രഹിക്കാൻ ശ്രമിച്ചു. ജീവിതത്തിന്റേയും ജഗത്തിന്റേയും മാർഗ്ഗങ്ങളുടേയും, ജീവാത്മാവും അദൃശ്യമായ പരമാത്മാവും തമ്മിലുള്ള സംബന്ധത്തിന്റേയും പ്രശ്നങ്ങളെ പരിഹരിക്കാൻ അവർ പരിശ്രമിച്ചു. ശരിയായ ജീവിതം, തപസ്സ്, ആത്മപരിശോധന ആത്മവിശകലനം, ആത്മവിചാരണ, പവിത്രമായ ആന്തരാത്മാവിനെ ധ്യാനിക്കൽ എന്നിവ അഭ്യസിച്ചു. ആത്മസാക്ഷാത്കാരം അടഞ്ഞു. അവരുടെ അഗാധമായ സത്യദർശനം സൂക്ഷ്മവും അപരോക്ഷവുമാണ്. പ്രഥമവും, നേരിട്ടുള്ളതും, ജ്ഞാനപരവും രഹസ്യവും ആധുനികവിജ്ഞാനങ്ങൾക്കൊന്നും നിഷേധിക്കാൻ കഴിയാത്തതും, സകല തത്വജ്ഞാനങ്ങളും തങ്ങളുടെ പ്രയത്നങ്ങളുടെ അന്ത്യ പ്രാപ്യസ്ഥാനമായി പ്രസ്താവിക്കുന്നതുമായ അവരുടെ ആന്തരാനുഭവങ്ങൾ അടങ്ങിയതാണ് ഉപനിഷത്തുക്കൾ. എല്ലാ ഉപനിഷത്തുക്കളുടേയും സാരമാണ് ഭഗവത്ഗീത. നിങ്ങൾക്ക് ഉപനിഷദദ്ധ്യയനം അസാദ്ധ്യമായി തോന്നുന്നെങ്കിൽ ഭഗവത്ഗീതാദ്ധ്യയനമെങ്കിലും ചെയ്യേണ്ടതാണ്. പ്രഭാതവേളയിൽ ക്രമമായ ധ്യാനം ചെയ്യു, ഇങ്ങനെയാണ് നിങ്ങൾക്ക് ഒരു ദിവ്യജീവിതം നയിക്കുവാൻ സാധിക്കുന്നത്. ഇവിടെ പൂർണ്ണസാധനയുടെ സാരത്തെ ഞാനൊരു നല്ല ഗാനത്തിൽ നൽകാം. ('ഭജോരാരധ ഗോവിന്ദ്') എന്നു പാടുന്നു.

ഭജോ രാധേ ഗോവിന്ദ്,
രാധേ ഗോവിന്ദ ഭജോ രാധേ ഗോവിന്ദ്,
രാധേ ഗോവിന്ദ ഭജോ സീതാ ഗോവിന്ദ്
ഹരി ബോലോ ബോലോ ഭായി രാധേ ഗോവിന്ദ്
മോഹന ബാൻസീവാലേ തുംകോലാഖോം പ്രണാം,
തുംകോലാഖോം പ്രണാം.
ശങ്കർഭോലെ ഭാലേ തുംകോ ലാഖോം പ്രണാം,
തുംകോ ലാഖോം പ്രണാം പ്യാരേ ക്രോരോം പ്രണാം,
(മോഹന ബാൻസീ.........)
ഹരേ കൃഷ്ണ ഹരേ രാം രാധേ ഗോവിന്ദ്

(മഞ്ജരി)

നാരായണാഹരേ നാരായണാഹരേ,
നാരായണാഹരേ നാരായണാ.
ബ്രാഹ്മമുഹൂർത്തത്തിൽ, നാലിന്നേഴുന്നേല്ക്കുക,
ബ്രഹ്മസ്വരൂപത്തെ ധ്യാനം ചെയ്യു.
രാമാഹരേ രാമാവെന്നു ജപിക്കുക
രാമാ രാമാവെന്നു ഗാനംചെയ്യു. (നാരായണാ...

യോഗാഭ്യാസംതന്നെ കാലത്തു ചെയ്തീടിൽ
രോഗങ്ങളെല്ലാമകന്നു പോകും.
രണ്ടുമണിക്കൂറു മൗനമായ് മേവേണം
വേണ്ടുന്നവാക്കേ പറഞ്ഞിടാവൂ. (നാരായണാ...

ഏകാദശീവ്രതം നോല്ക്കുക നല്ലൊരു
ഏകാന്തവാസം താൻ ചെയ്തീടുക
ഗീതയൊരദ്ധ്യായമോതുക നാടംതോറും
പ്രീതനായ് ദാനങ്ങളും ചെയ്തീടുക. (നാരായണാ...

ഭൃത്യരെത്തള്ളുക സ്വന്തമായ് തന്നെയാ
കൃത്യങ്ങളെല്ലാമെ ചെയ്തീടുക
കീർത്തനംചെയ്യുക, സത്സംഗം ചെയ്യുക,
പാർത്തലെ സത്യവാനായി വാഴൂ. നാരായണാ...
വീട്ടത്തെ രക്ഷിക്ക സത്യമേ ചൊല്ലുക
ധൈര്യമായ് ധർമ്മത്തിൽതന്നെ ചെൽക

ഏററവുമുന്നത ധമ്മമഹിംസയാ–
ണേറോരു സ്നേഹത്താലെല്ലാം മെല്ലാം. (നാരായണാ...

ആരുടെയുള്ളിലും മുള്ളുകുത്തീടൊലാ,
കാരുണ്യമാരിലും തോന്നിടേണം
നല്ല ക്ഷമയാലേ കോപം ജയിക്കേണം
ഉല്ലസിച്ചീടേണം വിശ്വപ്രേമം. (നാരായണാ...

ആത്മദിനചര്യ നോട്ടുവെച്ചീടേണം
പത്മദളായതനേത്രൻ തുണ. (നാരായണാ...

(ഹരേ കൃഷ്ണ ഹരേ രാം......)

(പിന്നെ മോഹിനിയോട്) എൻെറ കുഞ്ഞേ! നീ നാഠംതോറം ഏതെങ്കിലുമൊരു മന്ത്രജപം ചെയ്യണം. രാമായണപാരായണം ചെയ്യൂ. സീതയുടെ കാലടികളെ പിൻതുടരൂ. ഭത്താവിനെ നല്ലപോലെ സേവിക്കൂ. ലൗകികവസ്തുക്കളോടാസക്തയാകരുത്, അറയിൽ ശ്രീകൃഷ്ണൻെറ ഒരു ചിത്രംവെച്ച് ഏതെങ്കിലും ഒരു പൂജ നടത്തൂ. കാന്തനും ഇക്കാര്യത്തിൽ നിന്നോടു ചേരാം.

സംസാരി: }
മോഹിനി: } ഗുരുജീ! ഞങ്ങളെന്തു മന്ത്രമാണരുക്കഴിക്കേണ്ടതു്?

സ്വാമിജീ:—"ഓം നമോ ഭഗവതേ വാസുദേവായ" (ദമ്പതികളിരുവരും സ്വാമിജിയേ നമസ്കരിച്ച് പൂണ്ണ തൃപ്തരായി മടങ്ങുന്നു).

---

## അങ്കം 3.

### രംഗം 1.

(ഹരിദ്വാരത്തിലെ ഗംഗാസ്നാനഘട്ടം)

(ഹരിദാസിയും മനജിതസിംഹനും സ്നാനംചെയ്തുകഴിഞ്ഞു് കല്പടകയറിവരുകയാണ്. അപ്പോഠം അവർ സംസാരിനാഥനേയും മോഹിനിയേയും കണ്ടുമുട്ടുന്നു.)

മന:—അല്ലയോ സഹോദരാ, സംസാരിനാഥ! എന്താണ് നിങ്ങഠംക്കിന്നു നേരം വൈകിപ്പോയതു്? നമ്മുടെ കൂട്ടരെല്ലാം നേരത്തെതന്നെ കുളിച്ചുകഴിഞ്ഞിരിക്കുന്നു.

സംസാരി:—പ്രിയ സ്നേഹിതാ! മോഹിനിയും ഞാനും ഇന്നു വളരെ

നേരത്തെതന്നെ എഴുന്നേററുവെങ്കിലും, ഞങ്ങൾ സ്വാമിജിയുടെ ഉപദേശമനുസരിച്ചു പൂജയിൽ ഏൎപ്പെട്ടിരുന്നു.

മന:— എന്തു പൂജയാണ്? ഇതിനുമുമ്പൊരിക്കലും നിങ്ങൾ യാതൊരു വിധമായ പൂജയും ചെയ്യുന്നതായി ഞാൻ കണ്ടിട്ടില്ലല്ലോ. ഹരിദ്വാരം നിങ്ങൾക്കു നല്ല ഫലം നൽകിയെന്നു തോന്നുന്നു.

സംസാരി:— അല്ല, ഹരിദ്വാരമല്ല. തപോവനത്തിലെ സ്വാമിജിയുടെ കൃപയാണതു്. ഇന്നലെ ഞങ്ങളദ്ദേഹത്തിൻെറ ദൎശനത്തിനായി പോയിരുന്നു. എൻെറ സംശയങ്ങളെല്ലാം പമ്പകടന്നു. സ്വാമിജിയുടെ ആത്മീയസാധനയ്ക്കായിക്കൊണ്ടുള്ള ഉപദേശവും ഞാൻ സ്വീകരിച്ചുകഴിഞ്ഞു. ആ ഉപദേശങ്ങളെ ശ്രദ്ധാവിശ്വാസപുരസ്സരം അനുസരിക്കുവാൻ ഞങ്ങൾ രണ്ടാളുമുറച്ചുകഴിഞ്ഞു. ഞാൻ സ്വാമിജിക്കു് വളരെ കടപ്പെട്ടിരിക്കുന്നു. ഇതുപോലൊരാദൎശസന്ന്യാസിയെ ഇതിനു് മുമ്പൊരിക്കലും ഞാൻ കണ്ടതേഇല്ല.

മന:— ഓഹോ, വളരെ നല്ലതു്! പ്രിയ സോദരാ! എനിക്കധികം സന്തോഷമുണ്ടു്. ഒരു സദ്ഗുരുവെ കണ്ടുപിടിച്ചതിൽ നിങ്ങൾ ഭാഗ്യശാലികൾതന്നെ. എനിക്കും അദ്ദേഹത്തെ ദൎശിക്കണം. ദയവുചെയ്തു് എന്നേയും എൻെറ കാന്തയേയുംകൂടെ ഇന്നുച്ചയ്ക്കു് അദ്ദേഹത്തിൻെറ അടുക്കലേയ്ക്കു് കൊണ്ടുപോകാമോ?

സംസാരി:— വളരെ സന്തോഷം! സ്വാമിജിയുടെ ആശ്രമത്തിൽ സകലൎക്കും സ്വാഗതം ലഭിക്കുന്നതാണു്. എല്ലാവരോടും അദ്ദേഹം അത്ര നന്നായി പെരുമാറുന്നു. അദ്ദേഹത്തിൻെറ ദൎശനത്തിൽ നിങ്ങൾക്കതിയായ ആനന്ദം ഉണ്ടാകും. നമുക്കെല്ലാവൎക്കും അദ്ദേഹത്തിൻെറ ആശ്രമത്തിലേയ്ക്കു് പോകാം. ദയവായി സേവാരാമനെക്കൂടെ കൊണ്ടുവരണം.

മന:— ശരി, കൊണ്ടുവരാം.

## രംഗം 2.

(സ്വാമിജിയുടെ ആശ്രമം.)

(സ്വാമജീസങ്കീൎത്തനപരിശീലനം നടത്തുകയാണ്. എല്ലാവരും ഒന്നായി ഏററുപാടുന്നു.)

സ്വാമജി:— ഹരേ രാമ ഹരേ രാമ, രാമ രാമ ഹരേ ഹരേ
ഹരേ കൃഷ്ണ ഹരേ കൃഷ്ണ, കൃഷ്ണ കൃഷ്ണ ഹരേ ഹരേ.

( മഞ്ജരി )

രാമഹരേജയ രാമഹരേജയ/രാമഹരേജയ രാമ രാമ

ആഹാരനീഹാരനിദ്രയെക്കാട്ടില്ല–
മാഹാ! മഹോത്തമമാർഗ്ഗമില്ലേ?

മാനവജന്മമതേററവും ദുർല്ലഭം
നാനാനികൃഷ്ടമാം യോനിയെന്യേ

ആകയാൽ സാധനയിപ്പോഴെ ചെയ്യുക
ചാകാതെ വാഴുവാൻ മാർഗ്ഗംതേടാൻ.

രാമാ ഹരേ ജയ രാമാ ഹരേ ജയ
രാമാ ഹരേ ജയ രാമാ രാമാ

ബീഹാറം കച്ചാറയും ഭൂകമ്പാലാടിലേ?
ഹാ ഹാ പഠിച്ചതതിനാലെന്താ?

നാമമോ കീർത്തനം താനോ നിനക്കുണ്ടോ
കാമനെ വെന്നീടും വൈരാഗ്യമോ?

(രാമാ ഹരേ ജയ.........)

രാജാക്കളും ചാവുന്നു മന്ത്രിമാർ ചാവുന്നു,
ഭോജാദി വീരന്മാരെങ്ങുപോയി?

രാമനുമെങ്ങുപോയ് കൃഷ്ണനുമെങ്ങുപോയ്?
കാമാരിയായ ശ്രീ ശങ്കരനും?

ധർമ്മമേ മൂർത്തിയായ് വന്നു പിറന്നൊരു
ധർമ്മപുത്രന്താനുമെങ്ങുപോയി?

ദാസനും വാത്മീകിമാമുനിവര്യനും
വ്യാസനുമെങ്ങുപോയ് രാമ രാമ?

ജിന്നായുമെങ്ങുപോയ് ഗാന്ധിയുമെങ്ങുപോയ്
വന്നവഴിയ്ക്കെല്ലാം പോയിടുന്നു.

കാലൻ വരുന്നേരമാരുമേ ശേഷിക്കാ
കാലകാലന്തന്നെ സേവിക്കുവിൻ.

(രാമാഹരേ ജയ.........)

പാട്ടിലോ, റേഡിയോ തന്നിലോ, കോട്ടിലോ,
ചീട്ടിലോ, നോവലു വായിപ്പിലോ,

പോരാട്ടം തന്നിലോ, നീരാട്ടം തന്നിലോ,
ആരാന്റെ ദൂഷ്യം പറച്ചിലിലോ
ചാരായം തന്നിലോ, വേശ്യാലയത്തിലോ,
പാരം ചലച്ചിത്രം കാണ്മതിലോ,
നേരം പോക്കായിത്തൻ നേരം പഴതാക്കിൽ
സാരമാം ശാന്തി കൈക്കൂടിടുമോ?
നിത്യമാമാനന്ദം കിട്ടുമോ ചൊൽക നീ,
മർത്ത്യാ! വിചാരണ ചെയ്ക വേഗം.
ധ്യാനവും യോഗവും നാമജപങ്ങളും,
മാനവാ! സാധനയായി ചെയ്ക.
പാശങ്ങളററുപോമാനന്ദം പൊങ്ങിടും,
നാശമേയില്ലാത്ത ശാന്തി വരും.
പാലാഴിവാസനെ സേവിച്ചു വാണിടിൽ
മേലായ സദ്ഗതി താനെ വരും.
(രാമഹരേ ജയ............)

(സംസാരിനാഥനും, മോഹിനിയും, മനജിതസിംഹനും, ഹരിദാസിയും, സേവാ രാമനും പ്രവേശിക്കുന്നു. പതിവുപോലുള്ള പ്രണാമാനന്തരം യഥോചിതമിരിക്കുന്നു. സ്വാമിജി തന്റെ പതിവുള്ള ഉപദേശമാരംഭിക്കുന്നു.)

ജീവിതമെന്നാലെന്താണ്? എന്റെ പ്രിയ സോദരരേ അതു വെറും ശ്വാസോഛ്വാസ കർമ്മമോ, ദഹനക്രിയയോ അഥവാ മലമൂത്ര വിസർജ്ജനം ചെയ്യലോ ആണോ? വെറും ചിന്തനമോ, ധനത്തിനോ, നാമത്തിനോ, കീർത്തിക്കോ ആയിക്കൊണ്ട് വേണ്ട പ്ലാൻ തയ്യാറാക്കുകയോ ആണോ അത്? കുലം നിലനിർത്താനായിക്കൊണ്ട് സന്താനോല്പാദനം ചെയ്യലാണോ അത്? ഈ വക കർമ്മങ്ങളുടെയെല്ലാം ആകെത്തുകയാണൊ അത്? വിജ്ഞാനികൾക്കും ജന്തുശാസ്ത്രജ്ഞന്മാർക്കും ജീവിതത്തെപ്പററി ഭിന്നമായ അഭിപ്രായമാണുള്ളത്. ശ്രീ ശങ്കരാചാര്യരേപ്പോലുള്ള തത്വചിന്തകന്മാർക്ക് ജീവിതത്തെപ്പററി വളരെ വ്യത്യസ്തമായ ഒരാശയമാണുള്ളത്.

ജീവിതം രണ്ടു തരത്തിലുണ്ട്. ഭൗതികവും ആത്മീയവും. ചിന്തനം, തോന്നൽ, അറിവ്, ഇഛ, ദഹനം, മലമൂത്ര വിസർജ്ജനം,

രക്തഓട്ടം, ശ്വാസോഛ്വാസം ആദിയായവ കൂടി ചേൎന്നതാണ് ജീവിതമെന്നു് ജന്തുശാസ്ത്രജ്ഞന്മാരും, മാനുഷ ശരീരശാസ്ത്രജ്ഞന്മാരും, മാനസശാസ്ത്രജ്ഞന്മാരും പറയുന്നു. ഈ വക ജീവിതം എന്നെന്നേയ്ക്കും നില നില്ക്കുന്നതല്ല. അപായം, വേദന, ഭയം, ചിന്ത, ക്ലേശം, പ്രയത്നം, പാപം, ജനനം, മരണം ജനനത്തോടു കൂടിപ്പിറക്കുന്ന ജരാവ്യാധ്യാദിദോഷങ്ങൾ മുതലായവയാൽ അകമ്പടി സേവിക്കപ്പെട്ടതാണീ ജീവിതം. തന്മൂലം മനസ്സിൻേറയും ഇന്ദ്രിയങ്ങളുടേയും അച്ചടക്കത്തിനാലും, ത്യാഗത്തിനാലും, തപസ്സിനാലും, വൈരാഗ്യത്തിനാലും, അഭ്യാസത്തിനാലും, സ്വാൎത്ഥനിഷേധകമായ ഒരു ജീവിതം നയിക്കലിനാലും, ആത്മസാക്ഷാത്കാരമടഞ്ഞ മഹൎഷിമാരും മാമുനിമാരും ദീൎഘദൎശിമാരും ശക്തിയായി പ്രവചിച്ചിരിക്കുന്നതു് ശുദ്ധാത്മാവിലുള്ള ഒരു ജീവിതത്തിനു മാത്രമേ അനശ്വരശാന്തിയും. നിരതിശയാനന്ദവും, പരമസുഖവും, നിത്യതൃപ്തിയും, അമരത്വവും, നൽകാൻ സാധിക്കു എന്നാണ്. വ്യക്തികളുടെ പലവിധമായ രുചികൾക്കും, ശക്തികൾക്കും, സ്വഭാവങ്ങൾക്കും, അനുരൂപങ്ങളായ അനേക സുനിശ്ചിതമാൎഗ്ഗങ്ങൾ ആത്മസാക്ഷാത്കാരത്തിനുവേണ്ടി അവർ വിധിച്ചിട്ടുണ്ടു്. ആത്മസാക്ഷാത്കാരമാണ് നിങ്ങളുടെ ഏററവും ഉത്തമമായ കടമ. മാനവജീവിതത്തിൻേറ പ്രാപ്യസ്ഥാനവും ഇതാണ്. ജീവിതത്തിൻേറ ഏററവും ഉയൎന്ന ലക്ഷ്യവും ഇതാണ്. നിൎവ്വാണം, പരമംഗതി, പരമധാമം, ബ്രാഹ്മിസ്ഥിതി, എന്നിങ്ങനെ പല പേരുകളാലുമറിയപ്പെടുന്നതും, കടശ്ശിയായി എത്തിച്ചേരേണ്ടതും ആയ സ്ഥാനവും ഇതുതന്നെ.

എങ്ങനെയായാലും, ഭൗതിക ജീവിതത്തെ നാം അവഗണിക്കണമെന്നു് ഇതിനൎത്ഥമില്ല. ഭൂതങ്ങൾ തൻേറ സ്വന്തം ലീലയ്ക്കായി കൊണ്ടുള്ള ബ്രഹ്മത്തിൻേറ അഥവാ ഭഗവാൻേറ പ്രകടനമാണ്. ബ്രഹ്മത്തിലുള്ള നിത്യജീവിതത്തിലേയ്ക്കുള്ള സുനിശ്ചിതമായ തയാറെടുപ്പാണ് ഭൗതിക ജീവിതം. ദയ, മാപ്പുനൽകൽ, സഹനശീലം, വിശ്വപ്രേമം, ഉദാരത, ഉൽകൃഷ്ടത, ധൈൎയ്യം, മഹാമനസ്കത, ക്ഷമ, ദൃഢമായ ഇച്ഛാശക്തി, തുടങ്ങിയുള്ള പല ദൈവീകഗുണങ്ങളേയും പോഷിപ്പിക്കുവാനുള്ള പരിശീലനാലയമാണീലോകം. ലോകത്തിൽ അധിവസിച്ചുകൊണ്ടുതന്നെ ആത്മാവിനെ സാക്ഷാത്കരിക്കണമെന്നുള്ളതാണ് ഗീതയിലേയും യോഗവാസിഷ്ഠത്തിലേയും

മുഖ്യ ഉപദേശം. അവ പഠിപ്പിക്കുന്നതാവിത് "ലോകത്തിലിരിക്കുക, എന്നാൽ (മാനസികമായി) ലോകത്തിനു പുറത്തായിരിക്കുക. അംഭസ്സിലെ പത്മദളംപോലെ പെരുമാറുക (അനാസക്തനായിരിക്കുക)" സ്വാർത്ഥത, കാമം, ക്രോധം, ദുരാഗ്രഹം, വിദ്വേഷം, അസൂയ, ഇത്യാദികളുപേക്ഷിച്ച് ദൈവീകസ്വഭാവത്തെ മുറുകെപ്പിടിച്ചുകൊള്ളുക. മാനസീക സന്യാസവും, സ്വാർത്ഥപരിത്യാഗവും ഉള്ള ഒരു ജീവിതം നയിക്കുക.

കുടിക്കുക, ഉണ്ണുക, ഉടുക്കുക, ഉറങ്ങുക എന്നിവയെക്കാളും ഉൽകൃഷ്ടതരമായ വേറൊരു ആദർശവുമില്ലേ? മനുഷ്യജന്മലബ്ധി വളരെ വിഷമമാണു. അതിനാൽ ഇജ്ജന്മത്തിൽതന്നെ ആത്മാനുഭൂതി അടയുവാനായി ഉററു ശ്രമിക്കുക. ചക്രവർത്തിമാരേയും പ്രഭുക്കന്മാരേയും എല്ലാം തന്നെ കാലം അടിച്ചുകൊണ്ടുപോകുന്നു. തന്മൂലം യോഗസാധനയിൽ തീവ്രമായി പ്രയത്നിക്കുക. പരമാനന്ദം അനുഭവിക്കാം. ചീട്ടാട്ടത്തിലും, സിനിമായിലും, ധൂമപാനത്തിലും, ക്ഷണികമായ ഐന്ദ്രിയസുഖഭോഗത്തിന്റേയും, ലൌകീക ജീവിതത്തിന്റേയും പുറകെ പായുന്നതിലും, ശണ്ഠയിലും, മത്സരത്തിലും, അലസമായ വെടിപറച്ചിലിലും സമയം പാഴാക്കുകയാണെങ്കിൽ നിങ്ങൾക്ക് യഥാർത്ഥ ശാന്തിയേയും പരമാനന്ദത്തേയും പ്രതീക്ഷിക്കുവാൻ സാധിക്കുമോ? ജീവിതത്തിലെ നാനാതോറമുള്ള പോരാട്ടത്തിൽ വെട്ടും കുത്തുമെല്ലാമേല്ക്കുമ്പോൾ നിങ്ങളുടെ മനസ്സ് ആത്മീയപഥത്തിലേയ്ക്കു തിരിയുന്നു. അപ്പോൾ വിവേകം, വൈരാഗ്യം, ഇഹലോകസാധനങ്ങളിൽ വെറുപ്പ്, മുക്തിക്കുള്ള ആഗ്രഹം എന്നിവ വരുന്നു.

വാഴുക എന്നുവെച്ചാൽ ലക്ഷ്യത്തിനും പ്രാപ്യസ്ഥാനത്തിനും വേണ്ടി പോരാടുകയാണ്. ജീവിതം ജയമാണ്. ഉണർവുകളുടെ ഒരു ശ്രേണിയാണ് ജീവിതം. നിങ്ങളുടെ ആന്തരീകരിപുക്കളെ മനസ്സിനേയും ഇന്ദ്രിയങ്ങളേയും കീഴടക്കുക. പരിതസ്ഥിതികളേയും, ദുഷിച്ച പഴയ പഴക്കങ്ങളേയും, പഴയ ദുസ്സംസ്കാരങ്ങളേയും ദുഷ്ചിന്തകളേയും ദുർവാസനകളേയും ജയിച്ച് ദുഷിപ്പിക്കുന്ന ശക്തികളെ തടയണം.

ഈ ജീവിതം ആത്മസാക്ഷാത്കാരത്തിനുവേണ്ടിയുള്ളതാണ്. ക്രമമായി സങ്കീർത്തനം ചെയ്തു ആത്മാനന്ദം പ്രാപിക്കുക. നിഷ്കാമ

കർമ്മയോഗം അനുഷ്ഠിച്ച് ചിത്തശുദ്ധി വരുത്തു. ഇന്ദ്രിയനിഗ്രഹണം ചെയ്ത് സ്വന്തം ആത്മസ്വരൂപത്തിൽ വിശ്രമിക്കുക.

കലർപ്പില്ലാത്ത സുഖത്തിൻേറയും ആനന്ദത്തിൻേറയും അതീതമായ ഒരനുഭൂതിയാണ് ആത്മീയജീവിതം. പരിപൂർണ്ണതയുടെ ഒരു വാഴ്‌വാണത്. നിത്യാനന്ദത്തിൻേറയും പരമസുഖത്തിൻേറയും ഇരിപ്പിടമായ ഈ അമരധാമപ്രാപ്തിക്കായിക്കൊണ്ട് നിങ്ങൾക്കാകാംക്ഷയില്ലേ?

അങ്ങനെയാണെങ്കിൽ, മനസ്സിനേയും ഇന്ദ്രിയങ്ങളേയും തൻെറ ചൊല്പടിയിൽനിർത്തു. ഉത്കൃഷ്ടഗുണങ്ങളെ വളർത്തു. ആത്മാവിൻെറ സ്വഭാവമറിയാൻ ശ്രമിക്കുക. ക്രമമായ ആത്മധ്യാനം അഭ്യസിക്കുക. ദേഹാധ്യാസത്തെ കൈവിടു. ഏററവും വലിയ പാപമാണ് ദേഹാധ്യാസം. പ്ലാൻ ചെയ്യുന്നതുപേക്ഷിക്കുക. വേണ്ടാത്ത ആലോചനകളെ വെടിയൂ. ഇഷ്ടമായി വളർത്തിയ ആശകളേയും, പ്രതീക്ഷകളേയും, ലൗകിയാഭ്യുദയാകാംക്ഷകളേയും പുറം തള്ളു. ആഗ്രഹനിഗ്രഹം ചെയ്യു. ഇവരകൾക്കപരിയായുയരു. അപ്പോൾ മാത്രമേ അമരത്വവും അഗാധമായ നിത്യസുഖവും അടയാൻ കഴിയു. പരമധാമപ്രാപ്തി അപ്പോൾ മാത്രമേ ലഭ്യമാകു.

ബുദ്ധിപൂർവ്വമായി വാഴു. പൂർണ്ണമായി ഉപനിഷദദ്ധ്യയനം ചെയ്യു. അജ്ഞാനമാകുന്ന കിടങ്ങിൽനിന്നും പുറത്തു വരു. ബ്രഹ്മത്തിൻേറ മഹിമയേറിയ വെയിലിൽ ഉലാവു. മററുള്ളവരുമായി ഈ ജ്ഞാനത്തെ പങ്കുവച്ചെടുക്കുക. അവിദ്യയാലും, അപവിത്ര ആഗ്രഹങ്ങളാലും അട്ടപ്പെട്ടിരിക്കുന്നു നിങ്ങൾ. രൂപങ്ങളുടെ സ്വപ്നത്തിൽ നിന്നും ഉണരൂ. വാസ്തവമല്ലാത്ത ഈ നാമ രൂപങ്ങളെ പിടിച്ചു തൂങ്ങുന്നത് ഉപേക്ഷിക്കുക. ഉറച്ചു, സജീവമായ, യഥാർത്ഥ വസ്തുവെ മാത്രം മുറുകെ പിടിക്കുക. ആത്മാവിനെ മാത്രം സ്നേഹിക്കുക. സജീവമായ സത്യം ആത്മാ അഥവാ ബ്രഹ്മമാണ്. ആത്മാ മാത്രമേ സ്ഥിരമായിട്ടുള്ളു. ആത്മാവിൽ വാഴു. ബ്രഹ്മമായിത്തീരു. ഇതാണ് യഥാർത്ഥമായ ജീവിതം.

കർമ്മയോഗാഭ്യാസം മുമുക്ഷുവിൻെറ മനസ്സിനെ ആത്മ ജ്ഞാനസ്വീകരണത്തിന് തയാറാക്കുന്നു. അത് അവനെ വേദാന്താദ്ധ്യയനത്തിന് ശരിയായ അധികാരിയാക്കിത്തീക്കുന്നു. ജ്ഞാനയോഗാഭ്യസനത്തിലേയ്ക്ക് കർമ്മയോഗത്തിൽ യാതൊരു പരിശീലനവുമില്ലാതെ പെട്ടെന്നെടുത്തു ചാടുന്നത് അറിവില്ലാത്തവരാണ്. മാലി

ന്യങ്ങൾ ഇനിയും അവരുടെ മനസ്സിൽ ഒളിഞ്ഞു കിടക്കുന്നു. എല്ലാ വിധത്തിലുമുള്ള പ്രയോജനമററ തക്കങ്ങളിലും, പാഴ്‌വാദങ്ങളിലും, അവസാനമില്ലാത്ത ശണ്ഠകളിലും, അവർ ഏർപ്പെടുന്നു. തന്മൂലമാണ് ഈ മിഥ്യാവേദാന്തികൾ സത്യത്തെ സാക്ഷാത്കരിക്കുന്നതിൽ അനാശാസ്യമായ വിധത്തിൽ പരാജിതരാകുന്നതു. ഏതെങ്കിലുമൊരു വിധത്തിൽ ആത്മഭാവ സഹിതം നാട്ടിനും നാട്ടുകാക്കും നിസ്വാത്ഥസേവനം അനന്തമായി ചെയ്യുന്ന പ്രായോഗികവേദാന്തമാണ് വേണ്ടതു്.

നിങ്ങളുടെ ഹൃദയത്തിൽ പ്രേമദീപം കൊളുത്തു. സവ്വരേയും സ്നേഹിക്കുക. എല്ലാ ജീവരാശികളേയും നിങ്ങളുടെ സ്നേഹമസൃണമായ ആലിംഗനത്തിൽ ഉൾപ്പെടുത്തു. സവ്വവും ഉൾക്കൊള്ളുന്ന വിശ്വപ്രേമം വളർത്തു. ഓരോ കമ്മവും സ്നേഹോദ്ദീപിതമാക്കുക. നിരന്തരമായ കാരുണ്യകമ്മങ്ങളാൽ മാത്രമേ അമരത്വം പ്രാപ്യമാകു. വിരോധം, കോപം, അസൂയ, ആദിയായവ തുടങ്ങിയുള്ള സസ്നേഹസേവനത്താൽ ദൂരീകൃതമാകുന്നു. കൂടുതൽ ശക്തിയും, കൂടുതൽ സന്തോഷവും, കൂടുതൽ സംതൃപ്തിയും കാരുണ്യകമ്മങ്ങളാൽ ലഭ്യമാകുന്നു. എല്ലാവരാലും നിങ്ങൾ സ്നേഹിക്കപ്പെടും. ദയ, ധമ്മപരമായ പ്രവൃത്തികൾ, കരുണാമസൃണമായ സേവനങ്ങൾ എന്നിവ ഹൃദയത്തെ ശുദ്ധീകരിച്ച്, മൃദുവാക്കി, ഹൃൽകമലത്തെ മുകളിലേക്കു തിരിച്ച് മുമുക്ഷുവിനെ ദിവ്യപ്രകാശസ്വീകരണത്തിനു തയ്യാറാകുന്നു.

ദിവ്യജീവനം നയിച്ചും, ലൗകികകത്തവ്യങ്ങളെ നിറവേററിയും, ശ്രദ്ധാ ഭക്തി സമന്വിതം ഭഗവന്നാമാലാപനം ചെയ്തും നിങ്ങളെല്ലാവരും അഗാധമായ നിത്യശാന്തിയേയും നിരതിശയസുഖത്തേയും അനുഭവിക്കുമാറാകട്ടെ!

(പ്രഭാഷണാനന്തരം ക്ലാസ്സ് പിരിയുന്നു. പുതുതായി വന്ന കൂട്ടർ സ്വാമിജിയെ മുറിയിലേക്കനുഗമിക്കുന്നു.)

സ്വാമിജി:—(സംസാരിനാഥനോട്) സ്വാഗതം. പ്രകാശത്തിൻേറ ശിശോ! നിങ്ങളുടെകൂടെ ഇന്നിയും ചില സ്നേഹിതരെ കൊണ്ടുവന്നിട്ടുണ്ടല്ലോ. അവരും ദിവ്യജീവനത്തിനെക്കുറിച്ചുള്ള പ്രഭാഷണം കേട്ടിരിക്കുമല്ലോ. ഇതു് സകല ഉപദേശങ്ങളുടേയും സാരമടങ്ങിയിട്ടുള്ളതാണ്. ആ പ്രഭാഷണത്തിൻെറ ചില പ്രതികൾ ഇതാ. നിങ്ങളുടെ സ്നേഹിതന്മാക്ക് ഇവ വളരെ ഉപയോഗപ്രദമായിരിക്കും.

മനോജിത:—മഹാരാജ്! ഞാൻ അവിടത്തെ മഹിമ എന്റെ സ്നേഹിതൻ സംസാരിനാഥനിൽനിന്നുംകേട്ടു. അവിടത്തെ ദശ്നത്തിനായി വന്നതാണ്. പ്രകാശപ്രദവും ആത്മോന്നതകരവുമായ അവിടത്തെ പ്രഭാഷണത്തിൽനിന്നും ഗുണമടയുവാൻ, എനിക്ക് വളരെ സന്തോഷമുണ്ട്.

സ്വാമിജീ:—നിങ്ങളെ സേവിക്കുവാൻ ഞാൻ സദാ സന്നദ്ധനാണ്. ഇജ്ജന്മത്തിൽതന്നെ നിങ്ങളെല്ലാവരും മോക്ഷം പ്രാപിക്കണം. നിങ്ങളുടെ പരമപുരുഷാർത്ഥം ഇതായിരിക്കണം. നിങ്ങളുടെ പത്നി ഒരു വലിയ ഭക്തയാണെന്നു ഞാൻ കാണുന്നു. സങ്കീർത്തനവേളയിൽ അവൾ ഭാവസമാധിയിലായിരുന്നത് ഞാൻ കണ്ടു. ഒരു നല്ല ഭാര്യയെ ലഭിച്ചതിൽ നിങ്ങൾ ഭാഗ്യശാലിതന്നെ. നിങ്ങളുടെ മനസ്സും ഇന്ദ്രിയങ്ങളും നിയന്ത്രിതങ്ങളാണ്. ഉപനിഷത്തുക്കളും ഗീതയും നിങ്ങൾ പഠിക്കണം. ആത്മീയ പന്ഥാവിൽ നിങ്ങളിരുവരും പുരോഗതി പ്രാപിക്കും. ബ്രാഹ്മിസ്ഥിതി നിങ്ങളിരുവരും അടയുമാറാകട്ടെ!

സേവാരാമൻ:—എനിക്കു നിസ്വാർത്ഥസേവനത്തിൽ അതിയായ പ്രീതിയുണ്ട്. അവിടത്തെ ഉപദേശം എനിക്കും ആവശ്യമുണ്ട്.

സ്വാമിജീ:—സുദീർഘമായ നിസ്വാർത്ഥസേവനത്താൽ നിങ്ങൾക്ക് ചിത്തശുദ്ധി ലഭിച്ചിട്ടുണ്ട്. പക്ഷേ, അതിൽ ഭക്തിയുടെ കലപ്പില്ല. കർമ്മയോഗത്തിന്നു പൂർത്തിയാക്കാൻ ഭക്തിയോഗമോ അല്ലെങ്കിൽ ജ്ഞാനയോഗമോ ആവശ്യമാണ്. ഭക്തിതന്നെ ജ്ഞാനത്തിൽ പര്യവസാനിക്കുന്നു. പരാഭക്തി ജ്ഞാനം തന്നെയാണ് അതിലേതെങ്കിലുമൊന്നിനെ സ്വീകരിച്ചു രണ്ടിനേയും നിത്യാഭ്യാസത്തിൽ ഗ്രഹിക്കുക. നിങ്ങൾക്ക് വികസനം ശീഘ്രത്തിലുണ്ടാകും.

(ഹരിദാസിയോട്) എന്റെ കുട്ടീ! നിനക്ക് വളരെ നല്ല സംസ്കാരങ്ങളുണ്ട്. ശരിയായ മാർഗ്ഗത്തിൽക്കൂടിയാണ് നീ ചരിക്കുന്നത്. നാരായണഭാവത്തോടുകൂടി പതിക്ക് സേവനംചെയ്യുക. സാവിത്രിയുടെ കാൽചവിട്ടുകളെ പിൻപററു. ആന്തരികസൗന്ദര്യം, വിനയം, അടക്കം, പാതിവ്രത്യം എന്നിവ നിനക്ക് യഥാർത്ഥ ഭൂഷണങ്ങളാണ്. വളരെ ജാഗ്രതയായി അവയെ രക്ഷിക്കുക. നിന്റെ പ്രിയതമനെ ആത്മീയവളർച്ചയിൽ സഹായിക്കുക.

(സകലരും സ്വാമിജിയെ നമസ്കരിച്ച് യാത്ര പറയുന്നു.)

—:❋✳❋:—

# അങ്കം 4.

## രംഗം 1 ×

(ഹിന്ദുധർമ്മബോധിനി സഭയുടെ ഹാൾ)

[കുടുക്കശെ പേശുന്ന പേശലാംഗിമാരും, കരയുന്ന കുഞ്ഞുങ്ങളും അടങ്ങിയ അൽനിദ്രിതരായ ഉദ്ദേശം 200 ശ്രോതാക്കൾ. ഹിന്ദുമതമാഹാത്മ്യത്തെപ്പററി മഹാമഹോപാദ്ധ്യായ പണ്ഡിററ് ചന്ദ്രശേഖരശാസ്ത്രി പ്രസംഗിക്കുന്നു ]

ശാസ്ത്രിജി:—സഹോദര സഹോദരികളെ, വളരെ പുരാതനകാലമായി നിലനിന്നു വരുന്ന ഒരു ഉല്കൃഷ്ടമതമാണ് ഹിന്ദുമതം. അതിനെ തകൎക്കാൻ പല വിദേശാക്രമണങ്ങളും അവരുടെ മിഷനറി മുതലായ പല തന്ത്രങ്ങളും പരാജയമടഞ്ഞതേയുള്ളു. ഇതിന് കാരണമെന്താണ്? പുരാണ മഹിമയേയും വേദശാസ്ത്രങ്ങളേയും നിലനിൎത്തിയ ശ്രീശങ്കരാചാൎയ്യരേപ്പോലുള്ള അനേകം ആചാൎയ്യവൎയ്യന്മാർ ഈ നാട്ടിൽ കൂടക്കൂടെ ഉത്ഭവിച്ചിട്ടുണ്ട്. സൎവ്വവുമുൾക്കൊള്ളുന്ന മതമാണിത്: എതിരില്ലാത്ത സാമുദായിക നിബന്ധനകളും മാനവചരിത്രത്തിൽ ഇതുവരെയും അജയ്യമായ സാമുദായികവും വ്യക്തിപരവും ആയ നീതികളും ഇതിലുണ്ട്. കൎമ്മം, പുനർജന്മം മുതലായ ഇതിന്റെ തത്വങ്ങളും, ഇതു പുലൎത്തുന്ന ഈശ്വരനും മനുജനും തമ്മിലുള്ള ബന്ധവും, നരനെ പരംപൊരുളാക്കി മാററുന്ന ഇതിന്റെ മഹാപാഠങ്ങളും ഇതുവരെയും ലോകത്തിലെ യാതൊരു ചിന്തകനാലും മറക്കാൻ കഴിയാതെതന്നെയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ തീവ്രതപസ്സിനാലും അഗാധധ്യാനത്താലും നമ്മുടെ പൂൎവ്വികഋഷിവൎയ്യന്മാർ ഏൎപ്പെടുത്തി സ്ഥാപിച്ചതാണിവ.

(സുന്ദരദാസനും, മായാവതിയും, സാപ്പാട്ടുരാമനും, ദേശരാജനും പ്രവേശിക്കുന്നു. അല്പസമയം ഒരിടത്തൊഴിഞ്ഞുനിന്ന് പ്രസംഗം ശ്രദ്ധിക്കുന്നു. ശാസ്ത്രിജി തുടരുന്നു.)

ആധുനികവിജ്ഞാനികളും, സാമുദായികവാദകളും, നിരീശ്വരവാദികളും, ഭൌതികവാദികളും ചാൎവ്വാകന്മാരും ദൈവത്തിന്റെയും മതത്തിന്റെയും ആവശ്യത്തെ നിരസിക്കുന്നു. അവർ അന്ധ

കാരത്തിൽ തപ്പിനടക്കുന്ന അജ്ഞാനികളാണ്. മതങ്ങളുടെ ഐന്ദ്രിയപരമായ ജീവിതത്താൽ തെററായ മാർഗ്ഗത്തിൽക്കൂടി നയിക്കപ്പെട്ട അവർക്ക് അതിനുമേൽ (ഇന്ദ്രിയസുഖത്തിനുമേൽ) ഒന്നും കാണാൻ കഴിയുകയില്ല. ഈശ്വരനില്ലാതെ ജീവനേ ഉണ്ടാവാൻ വഴിയില്ല. സകല ആസ്തിത്വത്തിൻേറയും അടിസ്ഥാനം ഭഗവാനാണ്. ദൈവത്തിൽ നിന്നാണ് എല്ലാ ജീവരാശികൾക്കും ചൈതന്യവും ശക്തിയും ലഭിക്കുന്നത്.

സുന്ദരദാസൻ:—(തടയുന്നു.) ഇതെല്ലാം അസംബന്ധമാണ്. നിങ്ങളുടെ പ്രസംഗം വെറും ആവേശജമാണ്. വിജ്ഞാനത്തിൻെറ പരീക്ഷണത്തിൽ അതു് തകൻ്ന്പോകും. തർക്കത്തിനു മുമ്പിൽ നിങ്ങൾ കൊമ്പു കുത്തിപ്പോകും.

ദേശരാജൻ:—മതം അനാവശ്യമായ ഒരു അനുബന്ധമാണ്. രാഷ്ട്രത്തിൻെറ അധഃപതനത്തിനും ദാരിദ്ര്യത്തിനും നിങ്ങളെപ്പോലുള്ള ആളുകളാണ് ചുമതല വഹിക്കുന്നതു്. വളരെ യുഗങ്ങളായി സമുദായം നിങ്ങളാൽ നിർദ്ദയമായി കൊള്ളയടിക്കപ്പെട്ടിരിക്കുന്നു.

ശാസ്ത്രിജി:—എനിക്കു തടസ്സമാവശ്യമില്ല. ആക്കെങ്കിലും എന്തെങ്കിലും സംശയമുണ്ടെങ്കിൽ പ്രസംഗം കഴിഞ്ഞിട്ട് എന്നോട് ചോദിക്കാവുന്നതാണ്. എൻെറ പ്രസംഗം കേൾക്കാനിഷ്ടമില്ലാത്തവർ മൗനമായി പുറത്തുപോകട്ടെ.

സാപ്പാട്ടരാമൻ:—ഹൂ, ഹൂ, പണ്ഡിററ്ജീ! അസംബന്ധം പുലമ്പല്ലേ. നല്ല വിമർശനത്തെ ഒഴിക്കാനുള്ള ഒരുപായമാണിതു്. വാദത്തിൽ തോററുപോകുമെന്ന് നിങ്ങൾ ഭയപ്പെടുന്നു. നിങ്ങൾക്കൊന്നുംതന്നെ അറിഞ്ഞുകൂടാ. ഇവിടെ ലഭിക്കുന്ന അല്പദ്രവ്യത്തിനായിക്കൊണ്ട് നിങ്ങൾ ഈ അല്പനിദ്രിതരായ ശ്രോതാക്കളോടു വല്ലതും പറഞ്ഞു വഞ്ചിക്കുകയാണ്.

മായവതി:—ഇതു് തീച്ച്യായിട്ടും അസംബന്ധം തന്നെയാണ്. ഞങ്ങൾക്കിതനുവദിക്കാൻ വയ്യാ. ഒന്നുകിൽ പണ്ഡിററ്ജി ഞങ്ങൾക്ക് തൃപ്തികരമായ ഉത്തരം നൽകണം. അല്ലെങ്കിൽ പ്രസംഗവേദിയിൽനിന്ന് താഴെയിറങ്ങി പരാജയം സമ്മതിക്കണം. വരുവിൻ സോദരരെ! നമുക്കീ വിഡ്ഢിയെ പുറത്തോട്ടിക്കാം.

(മായാവതി പ്രസംഗവേദിയിലേറുന്നു. മററുള്ളവർ പിൻതുടരുന്നു. ശാസ്ത്രിജിയെ അവർ താഴെ തള്ളുന്നു. അവരും ശാസ്ത്രിജിയുടെ കൂട്ടരും തമ്മിൽ കലഹമുണ്ടാകുന്നു. തടസ്ഥമുണ്ടാക്കിയവൾക്കു ചില അടികാം ഏൽക്കുന്നു. അവർ ഓടിക്കപ്പെടുന്നു. ഈ സംഭവം നോക്കിക്കൊണ്ടിരുന്ന ജ്ഞാനാനന്ദനും സേവാരാമനും ഇക്കൂട്ടരെ സമീപിക്കുന്നു.)

സേവാരാമൻ:—സുഹൃത്തുക്കളെ! നിങ്ങാംക്കു് പരുക്കേററോ? കഴിയുമെങ്കിൽ, ഞാൻ നിങ്ങളെ സഹായിക്കട്ടെ.

ദേശരാജൻ:—സ്നേഹിതാ! വളരെ നന്ദി. ഞങ്ങാംക്കു് പരുക്കൊന്നും ഏററിട്ടില്ല. ഈ ലഹളയിൽ ആ കാട്ടാളന്മാർ മായാവതിയുടെ പുതിയ സാരിയേയും ചെരുപ്പിനേയും ചതച്ചു ചമ്മന്തിയാക്കിയതേയുള്ളു.

ജ്ഞാനാനന്ദൻ:—സോദരരെ! എനിക്കു് മാപ്പു നൽകണം. ഞാനറിവില്ലാത്തവനാണു്. ഹിന്ദുമതത്തെക്കുറിച്ചു് നിങ്ങാംക്കു് സംശയങ്ങളുണ്ടാവുന്നതു് ന്യായമായിരിക്കാം. പക്ഷെ നിങ്ങളനുസരിച്ച മാർഗ്ഗം തീരെ പരിഷ്കൃതമല്ല. ശാസ്ത്രിജി പ്രസംഗാനന്തരം നിങ്ങളുടെ ചോദ്യങ്ങാംക്കുത്തരം നൽകാമെന്നേററതു ശരിയായിരുന്നു. നിങ്ങളതു് സമ്മതിക്കേണ്ടതായിരുന്നു. ഞാൻ നിങ്ങളുടെ സന്ദേഹനിവൃത്തി വരുത്താനായി എന്റെ ഗുരുജിയോടപേക്ഷിക്കാം. എന്റെകൂടെ നാളെ നിങ്ങാംക്കു് വരാം.

ദേശരാജൻ:—നല്ലതു്, ഞങ്ങാം തയ്യാർ. ദയവായി നാളെ വന്നു് ഞങ്ങളെ നിങ്ങളുടെ ഗുരുജിയുടെ നികടത്തിൽ കൊണ്ടുപോകു.

(ജ്ഞാനാനന്ദൻ പോകുന്നു.)

(അവർ തങ്ങളുടെ ക്യാമ്പിലേയ്ക്കുപോകുന്നു. മററ സ്ത്രീകളുടെ മുമ്പിൽ മായാവതി കരയാൻ തുടങ്ങുന്നു. അവർ അവളെ ആശ്വസിപ്പിക്കുന്നു.)

ഹരിദാസി:—പ്രിയ സോദരീ! പ്രസംഗവേദിയിൽ കുതിച്ചുകയറിയതിൽ നിങ്ങാംക്കു് തെററുപററിപ്പോയി. ആണുങ്ങളുമായി ശണ്ഠകൂടുന്നതു് പെണ്ണുങ്ങളുടെ വേലയല്ല.

മോഹിനി:—സോദരീ! നിങ്ങാംക്കെങ്ങനെയാണിത്ര ധൈര്യമുണ്ടായതെന്നു് ഞാൻ ആശ്ചര്യപ്പെടുന്നു. ഒരിക്കലും നാം നമ്മുടെ

അടക്കമൊതുക്കത്തെ കൈവിടരുത്. മററ പുരുഷന്മാരെ സ്പൎശിക്കാതിരിക്കാൻ നാം ജാഗ്രതയായിരിക്കണം.

മായവതി:—സോദരികളെ! എൻെറ തെററ് ഞാൻ സമ്മതിക്കുന്നു. നിങ്ങഠം വളരെ ഭാഗ്യശാലിനികളും വീട്ടിൽ വളരെ ക്ഷേമവതികളുംതന്നെ. ഒരു സ്ത്രീക്ക് ശരിയായ സ്ഥാനം വീട്ടിന്നകത്താണെന്നു എനിക്കു നല്ല ബോദ്ധ്യമായി. എൻെറ വീട്ടുജോലികഠംക്ക് സംബന്ധപ്പെടാത്ത, വീട്ടിന് പുറത്തു നടക്കുന്ന യാതൊരു കാൎയ്യങ്ങളിലും ഞാനിടപെടുകയില്ലെന്ന് വാഗ്ദാനം ചെയ്യുന്നു.

(ഹരിദാസി മീരയുടെ ഭക്തിരസമായ ഒരു ഗാനം ആലാപനം ചെയ്യുന്നു. സ്ത്രീകഠം മുവരും ഏററുപാടുന്നു.)

ഹേരിമൈം തോ ദർദ്ദ്‌വാനി മേരോ ദർദ്‌നാ ജാനെ കോയ്—
ഘായൽകീഗതി ഘായൽ ജാനേ ജോ കോയീ ഘായൽ ഹോയ്
ജൗഹരി കീ ഗതി ജൗഹരി ജാനെ കീ ജിൻ ജൗഹർ ഹോയ്
സൂലീ ഊപ്പർ സേജ്ഹമാരി സോഹൻ കിസ്‌വിധഹോയ്
ഗഗൻ മണ്ഡൽപർ സേജ് പിയാകീ കിസ്‌വിധമിൽനാഹോയ്
ദർദ് കീ മാരീ ബൻബൻഡോളൂം വൈദ് മില്യാനഹിം കോയ്
മീരാകീ പ്രഭുപീർ മിട്ടേഗീ ജബ്‌വൈദ് ബാം വലിയാഹോയ്.

(മഞ്ജരി)

ഗോവൎദ്ധനഗിരിധാരി, മുരവൈരി,
ഭൂപാരൻ, ശ്രീവരൻ, മീരാവരൻ.
സന്താപം താങ്ങാതെ ഞാനെൻെറ ചങ്ങാതി!
കാന്താരം തോരമലഞ്ഞിടുന്നേൻ.
പാരം വ്രണപ്പെട്ടോരല്ലാതീവേദനാ—
യാരറിയുന്നു നീ ചൊല്ലുതോഴീ! (ഗോ......)
രത്നങ്ങഠം വില്പതിൻ മാൎഗ്ഗമറിയുവാൻ
രത്നവ്യാപാരിയേ ശക്തനാകൂ.
ഏന്നതുപോലെൻെറ വേദനമററാരും
നന്നായ് ഗ്രഹിക്കുവാൻ ശക്തരല്ല. (ഗോ......)
കുന്തമുനമേലെൻ ശയ്യകിടക്കുന്നു;
ഹന്ത! ഞാനെങ്ങനെ നിദ്രചെയ്‌വൂ?

കാന്തന്റെ ശയ്യയോ മാനത്തിലാണല്ലോ;
ചന്തത്തിലെങ്ങനെ ഞങ്ങടാം ചേരുക? (ഗോ......)

എങ്ങെങ്ങുപോയാലും വൈദ്യനെ കാൺമില്ല;
എങ്ങനെ വേദന പോക്കീടേണ്ടൂ?
മീരാതൻ കാന്തനാം ഗോപാലൻ വന്നെന്നാൽ
ആരാലാവേദന പോകുംവേഗം. (ഗോ......)

—:•:—

രംഗം 2.

(സ്വാമിജിയുടെ ആശ്രമം:—സ്വാമിജി ഗീതാക്ലാസ്സ് നടത്തിക്കൊണ്ടിരിക്കുകയാണ്.)

സ്വാമിജി:—

തപസ്വിഭ്യോധികോ യോഗീജ്ഞാനിഭ്യോ ƒപിമതോƒ ധികഃ
കർമ്മിഭ്യശ്ചാധികോയോഗീ തസ്മാദ്യോഗീ ഭവാർജ്ജുന
യോഗിനാമപിസർവ്വേഷാം മദ്ഗതേനാന്തരാത്മനാ
ശ്രദ്ധാവാൻ ഭജതേ യോമാം സമേയുക്തതമോ മതഃ

(എല്ലാവരും ഈ ശ്ലോകങ്ങളെ ഏററു ചൊല്ലുന്നു.)

സ്വാമിജി:—(തന്റെ കൂടെ വസിക്കുന്ന ഒരു ശിഷ്യനോടു) രാമദാസാ! ഈ ശ്ലോകങ്ങളെപ്പററിയുള്ള നിന്റെ വ്യാഖ്യാനം കേൾക്കട്ടെ.

രാമ:—(വ്യാഖ്യാനിക്കുന്നു). തന്റെ ഹൃദയത്തെ ഭഗവാന്റെ പാദാരവിന്ദങ്ങളിൽ ചേർത്ത ഒരു ഭക്തൻ തപസ്വികളെക്കാളും, ജ്ഞാനികളെക്കാളും, ഫലേച്ഛയോടു കൂടി കർമ്മം ചെയ്യുന്നവരെക്കാളും അധികം വലിയവനാണ്. എല്ലാ യോഗികളിലും വെച്ച് ശ്രദ്ധയോടു കൂടി ഈശ്വരാരാധനം ചെയ്യുന്നവനാണ് ഏററവും ഉത്തമൻ.

സ്വാമിജി:— ഇപ്പോഠം ആത്മാനന്ദൻ വ്യാഖ്യാനിക്കട്ടെ.

ആത്മാനന്ദൻ:—കർമ്മയോഗികളേക്കാളും, വേദജ്ഞന്മാരെക്കാളും, തപസ്വികളെക്കാളും അധികം വലിയവൻ ആത്മജ്ഞാനമടഞ്ഞവനാണ്. ഏററവും ശ്രദ്ധാസമന്വിതം തന്റെ ആത്മാവിനെ എന്നിൽ (ഭഗവാനിൽ) ഉറപ്പിച്ചവനാണ് സകല യോഗികളിലും വെച്ച് ഏററവും ഉത്തമൻ.

സ്വാമിജി:—യോഗാനന്ദാ! നീ ദയവായി നിന്റെ അഭിപ്രായം കേൾപ്പിക്കുമോ?

യോഗാ:—യോഗസാധനകളാൽ കുണ്ഡലിനിയേ ഉണർത്തിയവനാണ് തപസ്വികളെക്കാളും, ജ്ഞാനികളെക്കാളും, കർമ്മികളെക്കാളും അധികം മഹാൻ. അവനാണ് എല്ലാ യോഗികളെക്കാട്ടിലും ഏററവും ഉത്തമൻ. എന്തുകൊണ്ടെന്നാൽ അവൻ ശ്രദ്ധയോടു കൂടിയ ഭക്തിയുള്ളവനാണ്.

സംസാരി:—ഈ മുഖ്യ ശ്ലോകങ്ങളുടെ പലവിധ വ്യാഖ്യാനങ്ങളാൽ ഞങ്ങൾ വളരെ നന്മയടഞ്ഞു കഴിഞ്ഞു. ദയവുചെയ്തു അവിടത്തെ അഭിപ്രായവുംകൂടി ഞങ്ങൾ കേൾക്കട്ടേ. അതോടുകൂടി വേദാന്തശാസ്ത്രങ്ങളിൽ കുറച്ചു വെളിച്ചവും കാണിച്ചുതരണം.

സ്വാമിജി:—എന്റെ പ്രിയകുട്ടികളെ! യോഗി തപസ്വികൾക്കും മേലായി കരുതപ്പെടുന്നു. ജ്ഞാനികൾക്കും (അതായത് ശാസ്ത്രങ്ങളുടെ ശരിയായ തത്വം അറിയുന്നവർക്കും) മേലായി കരുതപ്പെടുന്നു. അവൻ കർമ്മികൾക്കുംകൂടി മേലാണ്. കായികമാനസിക വാങ്മയങ്ങളായ മൂന്നുവിധ തപസ്സുകളും അനുഷ്ഠിച്ചവനാണ് തപസ്വി. ശാസ്ത്രജ്ഞാനമുള്ളവൻ, അല്ലെങ്കിൽ പരോക്ഷജ്ഞാനമുള്ളവൻ ജ്ഞാനിയാണ്. അഗ്നിഹോത്രാദി വൈദീകചടങ്ങുകളനുഷ്ഠിക്കുന്നവൻ കർമ്മയോഗിയാകുന്നു. ഇവരെല്ലാവർക്കും മേലേയാണ് ഈ ശ്ലോകത്തിൽ സൂചിപ്പിക്കുന്ന യോഗി. എന്തുകൊണ്ടെന്നാൽ അവന് നിർവ്വികല്പസമാധിമൂലം അപരോക്ഷമായ ആത്മജ്ഞാനമുണ്ട്. സർവ്വത്തിലും ഉപരിയാണീ നില. യോഗിക്കിതു സിദ്ധവുമാണ്. എല്ലാ യോഗികളിലും വച്ച് പൂർണ്ണശ്രദ്ധാഭക്തിസഹിതം അന്തരാത്മാവെ ഭഗവാനിൽ ലയിപ്പിച്ച് ഈശ്വരാരാധനംചെയ്യുന്നവനെയാണ് ദൈവം ഏററവും ഭക്തിയുക്തനായി ഗണിക്കുന്നത്.

പ്രിയകുട്ടികളെ! നിങ്ങൾക്ക് സദാശാന്തിയുണ്ടോ? ഉൽകൃഷ്ടരാണോ നിങ്ങൾ? ആത്മനിയന്ത്രണം പ്രാപിച്ചിട്ടുണ്ടോ? ദിവ്യഗുണസംയുക്തരാണോ? അജ്ഞാനത്തിൽനിന്നും മുക്തരാണോ? ആത്മജ്ഞാനം വന്നിട്ടുണ്ടോ? പവിത്രനായ പരമാത്മാവിനെ സാക്ഷാത്കരിച്ചിട്ടുണ്ടോ? ഈ പ്രശ്നങ്ങളുടെ മുമ്പിൽ നിങ്ങൾ ഏതു പ്രകാരമിരിക്കുന്നു? ശ്രദ്ധിക്കുവിൻ! ഇതാ അമരത്വപ്രാപ്തിക്കുള്ള മാർഗ്ഗം.

സ്വല്പം മാത്രമേ ഇതഭ്യസിച്ചിട്ടുള്ളു എങ്കിൽക്കൂടി, നിങ്ങൾ മൃത്യു ദുഃഖം, വേദന ആദികളെ അതിക്രമിക്കുന്നതാണ്.

ഇങ്ങനെ സദാ ധ്യാനിക്കുവിൻ, "ഞാൻ സച്ചിദാനന്ദബ്രഹ്മമാണ്. അഖണ്ഡസ്വയംപ്രകാശ ആത്മാവാണ്. ജാഗ്ര സ്വപ്ന സുഷുപ്തിയാകുന്ന അവസ്ഥാത്രയത്തിന്റെ മൂകസാക്ഷിയാണ്. ദേഹബുദ്ധി മനപ്രാണേന്ദ്രിയാദികളിൽനിന്നും ഭിന്നനാണ്. പഞ്ചകോശങ്ങളിൽനിന്നും ഭിന്നനാണ്." ശീഘ്രത്തിൽതന്നെ നിങ്ങൾക്ക് ആത്മാനുഭൂതി ലഭിക്കും. ആത്മജ്ഞാനം (ബ്രഹ്മജ്ഞാനം) നിങ്ങൾക്ക് പ്രാപ്തമാകും.

ഭാര്യ, പുത്രൻ, സ്വത്ത്, ശരീരം ഇത്യാദികളോടു ആസക്തിയുള്ളപ്പോൾ, ദേഹാത്മബുദ്ധിയുള്ളപ്പോൾ, നിങ്ങൾ ബദ്ധരാണ്. ഈ ലോകത്തിലെ യാതൊരു വസ്തുവിനോടും ആസക്തിയില്ലാത്തപ്പോൾ, നിങ്ങളെ പരിശുദ്ധ അമര ആത്മാവുമായി ഐക്യപ്പെടുത്തുമ്പോൾ, നിങ്ങൾ മുക്തരാണ്. എവിടെയെല്ലാം ആഗ്രഹമുണ്ടോ, അവിടെയെല്ലാം ലോകമുണ്ട്. തന്മൂലം, വിവേകവൈരാഗ്യങ്ങളെ പോഷിപ്പിച്ച്, ബ്രഹ്മത്തെ അഥവാ പരംപൊരുളെ ധ്യാനിച്ച് ആഗ്രഹങ്ങൾക്കതീതരായി സന്തുഷ്ടരാകു. അഹംതയും ആസക്തിയുമില്ലാതെ വാഴ്. ഇന്ദ്രിയങ്ങളെ അടക്കു. സദാചാരപരരായിരിക്കു. ചിത്തശുദ്ധി നേടു. സത്യം വദിക്കു. ആത്മാവിൽ വാഴ്ത്തു. സന്തോഷിക്കു. നിങ്ങളി ശരീരമല്ലെന്ന് സാക്ഷാത്കരിക്കുന്ന ഉടനെതന്നെ, കർമ്മബന്ധങ്ങളിൽനിന്ന്, ആഗ്രഹശൃംഖലകളിൽനിന്ന്, ലൗകികജീവിതമാകുന്ന മൃഗതൃഷ്ണയിലും അതിന്റെ സ്വതസിദ്ധമായ ദോഷങ്ങളിലും അരിഷ്ടതകളിലുംനിന്ന് മുക്തിയെ പ്രാപിക്കുന്നു

ആത്മാ, പരംപൊരുൾ, പരമാത്മാ, ബ്രഹ്മം, സത്യം എന്ന പല പേരുകളാലും അറിയപ്പെടുന്നത് അനശ്വരമായി സദാ ഇരിക്കുന്ന വസ്തുവാണ്. ലോകത്തിന്റെ അസ്ഥിവാരമാണത്. സ്വയംപ്രകാശവും, അഖണ്ഡവും, നിർവ്വികാരവും, സർവ്വവ്യാപകവും, ജാഗ്രത്സ്വപ്നസുഷുപ്തിയാകുന്ന അവസ്ഥാത്രയത്തിന്റെ മൂകസാക്ഷിയും ആണത്. ഈ ആത്മാവിനെ അറിയുന്നവർ അമരത്വമടഞ്ഞ് അമൃതവും ആനന്ദവുമായ ധാമത്തെ പ്രാപിക്കുന്നു.

ഇന്ദ്രിയവിഷയങ്ങളുടെ പിന്നാലെ ഓടി, തന്റെ ചുററം വിരിച്ചിട്ടുള്ള മരണവലയിൽ കുടുങ്ങുന്നത് അജ്ഞാനിയാണ്. അന്ധകാരത്തിന്റെ മദ്ധ്യത്തിലാണവൻ വാഴുന്നത്. വീണ്ടും വീണ്ടും അവൻ യമന്റെ കയ്യിലകപ്പെടുന്നു. മോക്ഷമാർഗ്ഗം അവന് വ്യക്തമല്ല. ലോകത്തിലെ ഇന്ദ്രിയസുഖങ്ങളാൽ അവൻ മോഹിതനാണ്. എന്നാൽ ക്ഷമാശാലിയും ചിന്താശാലിയും, വിവേകശാലിയും, വൈരാഗ്യശാലിയും ആയ പുമാൻ ലോകത്തിലെ മായാമയ സുഖങ്ങളെ കാംക്ഷിക്കുന്നില്ല. പരമാത്മാവിനെ ധ്യാനിച്ച് അവൻ ശാശ്വതാനന്ദവും അമരത്വവും അടയുന്നു.

ചിത്തശുദ്ധിയും, ധാരണാശക്തിയുമുണ്ടെങ്കിൽ യഥേഷ്ടം മനസ്സിനെക്കൊണ്ട് ഏതു ഭാവത്തിന്റെ രൂപം വേണമെങ്കിലും എടുപ്പിക്കാം. കരുണയെപ്പററി ചിന്തിക്കുകയാണെങ്കിൽ നിങ്ങൾ മുഴുവനും കരുണാമയനായിത്തീരും. ശാന്തിയെപ്പററി ചിന്തിക്കുകയാണെങ്കിൽ, നിങ്ങൾ മുഴുവനും ശാന്തിസ്വരൂപനായിത്തീരും.

നിസ്സന്ദേഹമായി ആത്മീയപഥത്തിൽ പലവിധ ബുദ്ധിമുട്ടുകളുമുണ്ട്. അതിൽക്കൂടി നടക്കുന്നത് കത്തിമുനയിൽക്കൂടി നടക്കുന്നതുമാതിരിയാണ്. പല തവണയും പതിക്കും. എന്നാൽ ഉടനെ എഴുന്നേററ് ധൈര്യത്തോടും, ഉത്സാഹത്തോടും, ശുഷ്ക്കാന്തിയോടുംകൂടി വീണ്ടും നടക്കേണ്ടിയിരിക്കുന്നു. അധൈര്യപ്പെടരുത്. വേഗം ഉള്ളിൽനിന്നും ആത്മീയശക്തി ലഭിക്കും. അന്തരാത്മാവ് വഴികാട്ടി മുമ്പോട്ടു നയിക്കും. സകല ഋഷികൾക്കും, മുനികൾക്കും, ദീർഘദർശികൾക്കും, തത്വദർശികൾക്കും, പ്രാപ്യസ്ഥാനം പ്രാപിക്കുന്നതിനുമുമ്പേ കഠിനമായ പരീക്ഷകളേയും ഭയങ്കരമായ പോരാട്ടങ്ങളേയും തരണംചെയ്യേണ്ടിയിരുന്നു.

പ്രകാശംപ്രാപിച്ച മഹർഷികളുടെ മാർഗ്ഗം പാപമററതാണ്. മോക്ഷമാർഗ്ഗം മനസ്സിൻേറയും സകല പ്രവൃത്തികളുടേയും, സ്വഭാവത്തിൻേറയും, ജീവിതത്തിൻേറയും, പരിപൂർണ്ണപവിത്രതയും, പരിശുദ്ധവും, സ്വയംപ്രകാശവും, സർവ്വവ്യാപിയും, അഖണ്ഡവും ആയ ആത്മാവിനെ ക്രമമായി ധ്യാനിക്കലും ഉള്ളതാണ്.

ആത്മസാക്ഷാത്ക്കാരമടഞ്ഞാൽ സർവ്വ സംശയങ്ങളും ദൂരീകൃതങ്ങളാകും. ഹൃദയത്തിൽ പരമതൃപ്തി സദാ നടമാടും. രജസ്സും തമസ്സും ഒഴിഞ്ഞുപോകും. സദാ സന്തുഷ്ടിയും ശാന്തിയും ലഭിക്കും.

ആയതുകൊണ്ട്, ഇജ്ജന്മത്തിൽതന്നെ അപൂർവ്വമായ ഈ പരമാനന്ദനിലയെ പ്രാപിക്കാൻവേണ്ടി കഠിനമായി പോരാട്ടു.

യാതൊന്നിനെ അറിഞ്ഞാൽ സകലതും അറിയപ്പെടുന്നുവോ അതെന്താണ്? യാതൊന്നു ലഭിച്ചാൽപിന്നെ വേറൊന്നിന് ഇച്ഛയില്ലയോ അതെന്താണ്? യാതൊന്നിനെ സാക്ഷാത്കരിച്ചാൽ, ഒരുത്തൻ അമരനും അഭയനും ആയിത്തീർന്ന് നിത്യശാന്തിയിലും സന്തുഷ്ടിയിലും വിശ്രമിക്കുമോ അതെന്താണ്? അത് ജീവിതലക്ഷ്യമായ ആത്മാ അഥവാ ബ്രഹ്മം, അഥവാ അന്തിമസത്യം ആണ്. ഭൂമാ, അഥവാ ഏററവും ഉത്തമം. അഥവാ അപരിച്ഛിന്നമാണത്. ഈ ഭൂമാവെ, അഥവാ ഏററവും ഉയർന്ന ആത്മാവെ അടഞ്ഞാൽ മാത്രമേ യഥാർത്ഥമായ സുഖം ലഭിക്കൂ.

നിങ്ങളെല്ലാവരും ഈ ഉപദേശങ്ങളുടെ സാരമനുസരിച്ച് ജീവിതം നയിക്കുമാറാകട്ടെ! ഭഗവത് കൃപയാൽ നിങ്ങൾ സർവ്വരും സാധനചതുഷ്ടയ സമ്പന്നരാകുമാറാകട്ടെ! നിങ്ങളെല്ലാവരും അന്തരാത്മാവിൽ രമിക്കുമാറാകട്ടെ! ഇജ്ജന്മത്തിൽതന്നെ നിങ്ങളെല്ലാവരും ആത്മസാക്ഷാത്കാരം പ്രാപിക്കുമാറാകട്ടെ!"

(സുന്ദരദാസനും, ദേശരാജനും, സാപ്പാട്ടുരാമനും, മായാവതിയും പ്രവേശിക്കുന്നു. സ്വാമിജി ചിദാനന്ദഗാനം ആലപിക്കുന്നു. എല്ലാവരും ഏററു പാടുന്നു)

ചിദാനന്ദ്, ചിദാനന്ദ്, ചിദാനന്ദ ഹൂം,<br>
ഹർഹാൽമേം അലമസ്ത് സച്ചിദാനന്ദ ഹൂം,<br>
നിജാനന്ദ്, നിജാനന്ദ്, നിജാനന്ദ ഹൂം,<br>
ഹരഹാൽമേം അലമസ്ത് സച്ചിദാനന്ദ ഹൂം<br>
ശിവാനന്ദ്, ശിവാനന്ദ്, ശിവാനന്ദ ഹൂം,<br>
അഗഡബംവാല, അഗഡബംവാല, അഖിലാനന്ദ ഹൂം<br>
അജരാനന്ദ, അമരാനന്ദ്, അചലാനന്ദ ഹൂം.<br>
ഹാർഹാൽമേം അലമസ്ത് സച്ചിദാനന്ദ ഹൂം.

(അന്നതേ)

നിർഭയ ഔർ നിശ്ചിന്ത ചിദ്ഘനാനന്ദ ഹൂം<br>
കൈവല്യകേവലകൂടസ്ഥ ആനന്ദ ഹൂം<br>
നിത്യശുദ്ധ സിദ്ധ സച്ചിദാനന്ദ ഹൂം<br>
ചിദാനന്ദ്.........)

(മഞ്ജരി)

ആനന്ദമാനന്ദ മാനന്ദമാനന്ദം
സാനന്ദമാനന്ദ നാമാവൃന്ദം.
ഞാനോ ചിദാനന്ദനായി മരുവുന്നു
ഞാനൊ നിജാനന്ദനായിട്ടുന്നു
ഞാനൊ സമത്വപ്പെട്ടത്ത ശിവാനന്ദൻ,
ഞാനൊ സർവ്വാനന്ദനായിട്ടുന്നു. (ആനന്ദ......

എല്ലാനിലയിലുമാനന്ദമത്തൻ ഞാൻ,
വല്ലാത്ത വാദ്ധക്യമൃത്യുഹീനൻ.
സച്ചിദാനന്ദൻ ഞാനേതുനിലയിലും
നിശ്ചിന്താനന്ദൻ ഞാൻ നിശ്ചലനാം (ആനന്ദ......

കൈവല്യകേവലകൂടസ്ഥനിത്യനായ്
പാവനസിദ്ധ ചിദാനന്ദനായ്
ചിത്തിൻ ഘനമായോരാനന്ദരൂപനായ്
സത്തിലും ചിത്തിലുമാനന്ദനായ്
ജ്ഞാനത്തിൻ സാരമായാനന്ദരൂപനായ്
വാനവർക്കീശനായ് വാഴുന്നു ഞാൻ. (ആനന്ദ......

(ക്ലാസ്സുപിരിഞ്ഞുപോകുന്നു, ജ്ഞാനാനന്ദൻ സന്ദർശകന്മാരെ സ്വാമിജിക്ക് പരിചയപ്പെടുത്തുന്നു.)

ജ്ഞാനൻ:—ഗുരുമഹാരാജ്! ഇവർ ഹരിദ്വാരത്തിൽനിന്ന് വന്നിരിക്കുന്ന തീർത്ഥയാത്രക്കാരാണ്. ഹരിദ്വാർ മേളയിൽ മഹാമഹോപാദ്ധ്യായ പണ്ഡിററ് ചന്ദ്രശേഖരശാസ്ത്രി ഹിന്ദുമതത്തെക്കുറിച്ച് പ്രസംഗിച്ചുകൊണ്ടിരിക്കുമ്പോഴ അദ്ദേഹവുമായി ഇവർക്കൊരു കലഹം നേരിട്ടു ഇവർക്ക് ചില ഭിന്നാഭിപ്രായങ്ങളുണ്ട്. തെററായ അഭിപ്രായങ്ങളെ ദൂരീകരിച്ച് ഇവരെ പരിശുദ്ധരാക്കിത്തീർക്കാൻവേണ്ടി ഞാനിങ്ങോട്ട് കൊണ്ടുപോന്നതാണ്.

സ്വാമിജി:—പണ്ഡിററ്ജി ഒരു വിദ്വാനാണ്. അദ്ദേഹത്തിന്റെ പ്രസംഗമദ്ധ്യത്തിൽ തടസ്സമുണ്ടാക്കി ഒരു ശണ്ഠകൂടിയതു് ശരിയായില്ല. ദയവുചെയ്ത് നിങ്ങളുടെ തടസ്സങ്ങളെന്നോടുപറയൂ. കഴിവുപോലെ ഞാൻ നിങ്ങളെ തൃപ്തിപ്പെടുത്താൻ നോക്കാം.

സുന്ദരദാസൻ:—സ്വാമിജി! മതം ജീവിതത്തിൽ തീരെ അവശ്യമില്ലെന്നുള്ള അഭിപ്രായക്കാരനാണ് ഞാൻ.

**മായാവതി:**—ഈ ആധുനികസംസ്കാരകാലത്തിൽ മതം അതിന്റെ പ്രയോജനമെല്ലാം താണ്ടി ജീവിച്ചിരിക്കുന്നു.

**ദേശരാജൻ:**—മാനവവർഗ്ഗത്തിന്റെ വികസനത്തിന് നീതിസംസ്കാരവും സമുദായസേവനവും ധാരാളം മതിയാകുന്നതാണ്.

**സാമ്പ്രാട്ടുരാമൻ:**—ഇതിനെക്കുറിച്ചുകൂടി ഒരുത്തൻ ചിന്തിക്കുന്നതെന്തിനാണ്? ജീവിതത്തിൽനിന്നും അതിന്റെ ഏററവും നല്ല ഭാഗങ്ങളെ നമുക്കെടുക്കാം. ലോകത്തിലെ ഏററവും നല്ല സുഖങ്ങളനുഭവിച്ച് "തിന്നാം, കുടിക്കാം, സുഖമായിരിക്കാം" എന്ന ജീവിത തത്ത്വാനുസരണം വാഴണം.

**സ്വാമിജി:**—നിങ്ങൾക്കെല്ലാവർക്കും വാസ്തവത്തിൽ വളരെ നന്ദി. വിദ്യാസംസ്കാരസമ്പന്നന്മാരാണ് നിങ്ങളെല്ലാവരും. പക്ഷെ നിങ്ങളുടെ ദൃഷ്ടി പാശ്ചാത്യപരിഷ്കാരത്താൽ മഞ്ഞളിച്ചുപോയിരിക്കുന്നു. സ്വന്തം നാട്ടിന്റേയും രാഷ്ട്രത്തിന്റെയും ചരിത്രത്തെ നിങ്ങൾ അവഗണിച്ചു കളഞ്ഞു. തന്മൂലമാണ് നിങ്ങൾക്ക മതപരമായ ഒരു ജീവിതത്തിന്റെ പ്രയോജനവും ശക്തിയും മനസ്സിലാക്കാൻ സാധിക്കാത്തത്.

വാസ്തവമെന്തെന്നാൽ അനാദികാലം മുതൽക്കുതന്നെ മനുഷ്യൻ സുഖാന്വേഷണത്തിലേർപ്പെട്ടിരിക്കുകയാണെന്നുള്ളതാണ്. ഇത് മനുജസ്വഭാവമാണ്. എന്തുകൊണ്ടെന്നാൽ ആക്കും അസുഖമാവശ്യമില്ല. അവൻ ഈ അന്വേഷണത്തിൽ പരാജിതനായിയെന്നതിന് ചരിത്രം ധാരാളം ലക്ഷ്യം വഹിക്കുന്നുണ്ട്. ലൌകികസുഖങ്ങളെല്ലാം ജലത്തിലെപ്പോളകളെന്നപോലെ ചലങ്ങളും, ക്ഷണികങ്ങളും, മായങ്ങളും ആണെന്നു അവൻ കണ്ടുപിടിച്ചു. സുഖം ആത്മസാക്ഷാത്കാരത്തിൽ മാത്രമേ കണ്ടുകിട്ടിയിട്ടുള്ളു. വസിഷ്ഠൻ, വ്യാസൻ, യാജ്ഞവല്ക്യൻ, ശുകൻ മുതലായ മഹർഷിവര്യന്മാർ ഈ വാസ്തവത്തെ പുരാണഗ്രന്ഥങ്ങളിൽ പ്രസ്താവിച്ചിട്ടുണ്ട്. നമ്മുടെ ജീവിതത്തിൽ മതത്തിന്റെ ആവശ്യകതയെ ഇതുറപ്പിക്കുന്നു.

മനുജവർഗ്ഗത്തിന്റെ വികസനത്തിന് ഈശ്വരഭക്തി കൂടാതെയുള്ള വെറം നീതിപരമായ പൂർണ്ണതയും സമുദായസേവനവും മാത്രം മതിയാവുന്നതല്ല. അത് ഒരു ഭാഗമായുള്ള വളച്ച മാത്രമേ ഉണ്ടാക്കുകയുള്ളു. ഒടുവിൽ ജ്ഞാനത്തിൽ പര്യവസാധിക്കുന്ന ദൈവഭക്തി കൂടാതെ മനുഷ്യൻ പൂർണ്ണനായിത്തീരുകയില്ല. ജ്ഞാനഭക്തി കമ്മ

യോഗങ്ങളുടെ നിരന്തരാഭ്യാസം മൂലം ബുദ്ധിയും ഹൃദയവും കരങ്ങളും സമവളർച്ചയടയണം. ലൌകീയവസ്തുക്കൾക്ക് പൊയ്യായ വിലമതിക്കുന്നതിനെ നിറുത്തു. വിവേകത്തേയും വൈരാഗ്യത്തേയും സമ്പാദിക്കുക. മുക്തിക്കായിക്കൊണ്ട് ഹൃദയത്തിന്റെ അടിത്തട്ടിൽ നിന്നു ഈശ്വരനോടു പ്രാർത്ഥിക്കുക. നിങ്ങൾക്ക് ശീഘ്രമായ വികസനം ലഭിക്കും.

സകലരും:—ശരി, സ്വാമിജീ! ഇതു ബുദ്ധിക്കു യോജിച്ചതായി തോന്നുന്നു. ഈ ദയക്കായി ഞങ്ങൾ വളരെ കടമപ്പെട്ടിരിക്കുന്നു.

സ്വാമിജി:—വെറും ബുദ്ധിപൂർവ്വമായ സമ്മതി പോരാ. ഏതെങ്കിലുമൊരുതരത്തിലുള്ള സാധനകൂടി നിങ്ങൾ ചെയ്യണം. ആറുമാസക്കാലത്തേയ്ക്കു ചെയ്താൽക്കൂടി നിങ്ങൾക്കു തന്നത്താനെ മാററം പ്രാപിച്ചതായി തോന്നുന്നതാണ്. നിങ്ങളുടെ പ്രതിദിന ജീവിതത്തിൽ ഈ ഉപദേശങ്ങളനുസരിച്ച് ഉണ്ടാകുന്ന വ്യത്യാസത്തെ രേഖപ്പെടുത്തു. ലോകത്തിലെ സകല മൂലകളിലും ഹരിനാമം മാറെറാലിക്കൊള്ളിച്ച് നിങ്ങളെല്ലാവരും യഥാർത്ഥ ഭാഗവതോത്തമന്മാരായി പ്രകാശിക്കുമാറാകട്ടെ!

(എല്ലാവരും പ്രണമിച്ച് 'സ്വാമിജിക്കീ ജയ്' എന്നു ഉച്ചത്തിൽ ഘോഷിക്കുന്നു. ശ്രോതാക്കൾ തങ്ങളുടെ സർവ്വ സന്ദേഹങ്ങളും പമ്പകടന്നതായിക്കണ്ട് സദ്ഗുരു മഹാരാജിനെ നമസ്കരിക്കുന്നു. അവർ ഒരു ദിവ്യജീവിതം നയിച്ച് സ്വാമിജിയുടെ വലിയ ഭക്തന്മാരാകാൻ തുടങ്ങിക്കഴിഞ്ഞു. ലോകശാന്തിക്കായിക്കൊണ്ടുള്ള ഒരു പ്രാർത്ഥനയോടുകൂടി ആ ചടങ്ങവസാനിക്കുന്നു)

ഓം സദ്ഗുരുപരമാത്മനെ നമഃ.

അല്ലയോ ആരാദ്ധ്യദേവാ! പരിപൂർണ്ണശാന്തി ലോകമെങ്ങും നടമാടുമാറാകട്ടെ! യുദ്ധം വേഗം അവസാനിക്കുമാറാകട്ടെ! ശുദ്ധസ്നേഹത്താൽ സർവ്വരാഷ്ട്രങ്ങളും ജ്ഞാനികളും ബദ്ധരാകുമാറാകട്ടെ! വിശ്വമാസകലം അഗാധവും ശാശ്വതവുമായ ശാന്തി ഉണ്ടാകുമാറാകട്ടെ. ഇന്ദ്രിയാതീതമായ നിത്യശാന്തിയെ ഞങ്ങൾക്കു പ്രദാനം ചെയ്താലും. സ്വാർത്ഥപരിത്യാഗത്തോടുകൂടി ഞങ്ങളെല്ലാവരും വിശ്വപ്രേമവും വിശ്വസാഹോദര്യവും വളർത്തുമാറാകട്ടെ. എല്ലാ ജീവരാശികളിലും ഞങ്ങളെല്ലാവരും ദൈവത്തെ ദർശിക്കുമാറാകട്ടെ!

അല്ലയോ സർവ്വദയാമയനായ പ്രഭോ! മനസ്സിലാക്കാനും മാപ്പു കൊടുക്കാനും ശക്തിയുള്ള ഒരു ഹൃദയവും പരന്ന സഹിഷ്ണുതയും സന്ദർഭാനുസരണം തന്നെത്താനെ മാററിക്കൊള്ളാൻ വേണ്ട ശക്തിയും ഞങ്ങൾക്ക് നൽകിയാലും! ഹേ പ്രഭോ! എങ്ങും ആത്മൈക്യം ദർശിക്കുവാൻ യോഗ്യമായ ആന്തരികജ്ഞാനചക്ഷുസ്സ് ഞങ്ങൾക്ക് പ്രദാനം ചെയ്താലും!

കിഴക്ക് ശാന്തിയുണ്ടാകട്ടെ. പടിഞ്ഞാറ ശാന്തിയുണ്ടാകട്ടെ. വടക്ക് ശാന്തിയുണ്ടാകട്ടെ. തെക്ക് ശാന്തിയുണ്ടാകട്ടെ. താഴെ ശാന്തിയുണ്ടാകട്ടെ. വിശ്വത്തിലെ സമസ്ത പ്രാണികൾക്കും ശാന്തിയുണ്ടാകട്ടെ!

സർവ്വേഷാം സ്വസ്തിർഭവതു
സർവ്വേഷാം ശാന്തിർഭവതു
സർവ്വേഷാം പൂർണ്ണം ഭവതു
സർവ്വേഷാം മംഗളം ഭവതു!
ലോകാ സമസ്താ സുഖിനോ ഭവന്തു.

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ.
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാ വശിഷ്യതേ.

അത് (പരബ്രഹ്മം) പൂർണ്ണമാണ്. ഇത് (അതിൽനിന്നും വന്ന ലോകം) പൂർണ്ണമാണ്. പൂർണ്ണത്തിൽ (പരബ്രഹ്മത്തിൽ) നിന്നും പൂർണ്ണം (ലോകം) വന്നിരിക്കുന്നു. ഈ പൂർണ്ണത്തെ (ലോകത്തെ) ആ പൂർണ്ണത്തിൽ (പരബ്രഹ്മത്തിൽ) നിന്നു മെടുത്താലും. അത് (പരബ്രഹ്മം) സദാ പരിപൂർണ്ണമായിത്തന്നെയിരിക്കുന്നു!

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

---

# ശ്രീസ്വാമി ശിവാനന്ദ.

1887 സെപ്തമ്പർ 8-ാംനു- തഞ്ചാവൂർ ജില്ലയിൽ പട്ടമട എന്ന ഗ്രാമത്തിൽ ജനിച്ചു. പുണ്യചരിതനായ യോഗിവര്യൻ ശ്രീഅപ്പയ്യദീക്ഷിതർ മുതലായ ദിവ്യന്മാരുടെ ജനനംകൊണ്ട് പരിപൂതമാക്കപ്പെട്ട ഒരു ഉൽകൃഷ്ടകുടുംബത്തിലാണ് ജനിച്ചത്. കുട്ടിക്കാലം മുതല്ക്കേ ആത്മജ്ഞാനത്തിലും ലോകക്ഷേമത്തിലും മാനവസമുദായത്തിന്റെ ഐക്യത്തിലും കുപ്പുസ്വാമി (അതായിരുന്നു അദ്ദേഹത്തിന്റെ പേര്) അസാമാന്യ താല്പര്യം പ്രദർശിപ്പിച്ചിരുന്നു. ഒരു യാഥാസ്ഥിതിക ബ്രാഹ്മണകുടുംബത്തിലാണ് ജനിച്ചതെങ്കിലും അദ്ദേഹം ജന്മനാ ജാതിമതവർഗ്ഗാദിവിഭിന്നതകളിൽനിന്നും അതീതനും ലോകം മുഴുവൻ ഒരൊററ കുടുംബമായി സ്വീകരിച്ചവനുമാണ്.

പ്രശസ്തനിലയിൽ M. B. B. S. ഡിഗ്രി കരസ്ഥമാക്കിക്കൊണ്ടാണ് അദ്ദേഹം സർവ്വകലാശാല വിട്ടത്. സേവനം മുഖ്യ ആദർശമാക്കിയിരുന്ന അദ്ദേഹത്തിനെ മലയാ ദ്വീപിലേക്കു വിധി മാടിവിളിച്ചു. ലക്ഷോപലക്ഷം ജനങ്ങൾ അദ്ദേഹത്തിന്റെ പുണ്യഹസ്തങ്ങളാൽ രക്ഷനേടി. പ്രതാപവും സമ്പത്തും അദ്ദേഹത്തിന്റെ പിന്നാലെ പാഞ്ഞു നടന്നു. പക്ഷേ അദ്ദേഹം അതിലൊന്നും ലേശംപോലും മനസ്സു വച്ചില്ല കാലമായപ്പോൾ അദ്ദേഹം സർവ്വസംഗപരിത്യാഗിയായി മാറിക്കഴിഞ്ഞു. വെറും ഉടുവസ്ത്രം മാത്രം സ്വീകരിച്ചു മററെല്ലാം ഉപേക്ഷിച്ചിട്ട് അദ്ദേഹം കഠിനമായ ക്ലേശങ്ങൾ സഹിച്ച് ഹിമാലയത്തിലെത്തി. ഹിമാലയം അദ്ദേഹത്തെ മഹായോഗീശ്വരനും ജീവന്മുക്തനുമാക്കി. 1924-ൽ അദ്ദേഹം ഋഷീകേശത്തു വാസമുറപ്പിച്ചു. 1932-ൽ ശിവാനന്ദാശ്രമം സ്ഥാപിച്ചു. അതിനുചുററം ശിവാനന്ദനഗരം വളർന്നുവന്നു. 1936-ൽ Divine Life Society (ദിവ്യജീവന സംഘം) സ്ഥാപിച്ചു. അതു ലോകംമുഴുവനും പടൎന്നു. 1948-ലാണ് ലോകവിശ്രുതമായ യോഗവേദാന്ത ആരണ്യസർവ്വകലാശാല അദ്ദേഹം സ്ഥാപിച്ചത്. ലോകത്തിനു മുഴുവനും ആത്മജ്ഞാനം ദാനംചെയ്യുന്ന മഹാജ്ഞാനയജ്ഞം അദ്ദേഹം അന്നുമുതൽ ഇന്നോളം നിരന്തരമായി നടത്തിക്കൊണ്ടിരിക്കുന്നു. ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും ആത്മജ്ഞാനം തേടിവരുന്ന സാധുക്കളേയും സാധകന്മാരേയുംകൊണ്ട് ശ്രീശിവാനന്ദാശ്രമം സദാപി ആനന്ദമയമായിക്കഴിയുന്നു. ശ്രീഗുരുദേവന്റെ ദിവ്യപ്രഭ ലോകം മുഴുവൻ പ്രകാശം പ്രസരിപ്പിച്ചുകൊണ്ടേയിരിക്കുന്നു. ലോകം മുഴുവൻ ആ പ്രഭയിലേക്ക് ആകർഷിക്കപ്പെടുന്നു.

ശിവാനന്ദനഗരം ദേവലോകസദൃശമായി ഭക്തന്മാർ വർണ്ണിക്കുന്നു. ഒരു നഗരത്തിനുവേണ്ട നന്മകളെല്ലാം അവിടെയുണ്ട്. ഒരിക്കൽ സന്ദർശിച്ചു ആനന്ദമടയുക.

Published through The Kerala Regional Body of All World Sivananda Literature Dissemination Commmittee. General Editor: Sahithyakusala Puthezhathu Raman Menon, B. A., B. L.